മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

MALANKARASABHA

ജൂൺ 2005

## സഭാകവി സി. പി. ചാണ്ടിക്ക് ആദരാഞ്ജലികൾ



### അനുസ്മരണക്കുറിപ്പുകൾ

- ഫിലിപ്പോസ് മാർ യൗസേബിയോസ്
- ഡോ. മാത്യൂസ് മാർ സേവേറിയോസ്
- ഫാ. ഡോ. ജോൺ പണിക്കർ
- പ്രൊഫ. ഫാ. ജോൺ പടിയറ
- ഫാ. തോമസ് യോഹന്നാൻ
- കെ. വി. മാമ്മൻ

# മലങ്കരസഭ

ലക്കം 6, പുസ്തകം 61
ജൂൺ 2005





## വരിസംഖ്യ

| | |
|---|---|
| **ഇന്ത്യയിൽ** | |
| **ഒറ്റ പ്രതി** | : 7 രൂപ |
| **ഒരു വർഷം** | : 75 രൂപ |
| **4 വർഷം** | : 300 രൂപ |
| **10 വർഷം** | : 750 രൂപ |
| **വിദേശത്തേക്ക്** | |
| **ഒരു വർഷം** | : 600 രൂപ |

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**

# ഉൾത്തുടിപ്പുകൾ



**ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234**
e-mail: malankara@sancharnet.in

# മലങ്കരസഭയുടെ മഹാ കവിക്കു പ്രണാമം

മലങ്കരയുടെ നാദത്തിന് മിഴിവേകിയ ശേഷം ആരവങ്ങളില്ലാതെ അനശ്വരതയിലേക്കു നടന്നു കയറിയ സി. പി. ചാണ്ടി സാറിന്റെ ജീവിതം സുവർണ്ണലിപികളിലെഴുതാൻ ഒരു താള് കൂടി ചരിത്രത്തിലവശേഷിക്കുന്നു. ആരാധിക്കുന്ന സഭ പാടുന്ന ഗീതങ്ങളിൽ തുളുമ്പുന്ന കാവ്യഭംഗിയും മാതൃഭാഷയുടെ തുടിപ്പും ചാണ്ടിസാറിനെ മലങ്കരയുടെ മഹാകവിയാക്കുന്നു. വരികൾ വിവർത്തനം ചെയ്യപ്പെടുമ്പോൾ അവ ജന്മംകൊണ്ട ഭാഷയുടെ സൗന്ദര്യം ഒരിറ്റുപോലും ചോർന്നു പോകാതെ അന്യഭാഷയിൽ ജ്വലിക്കുന്നിടത്ത് വിവർത്തകന്റെ സർഗാത്മകതയുടെ പരിമളമാണ് പരക്കുന്നത്. അനിതരസാധാരണമായ കവിത്വവും ഭാഷാ നിപുണതയും കോർത്തിണക്കി കർമ്മനിരതമായ തപസ്യയാൽ സംഗീതത്തിലൂടെ പൗരസ്ത്യ ക്രൈസ്തവ ആദ്ധ്യാത്മികതയുടെ ആഴങ്ങളിലേക്കിറങ്ങിച്ചെല്ലുന്നതിന് ദൈവജനത്തെ സജ്ജമാക്കിയതിന്റെ പിന്നിൽ ഒരു പുരുഷായുസ്സിന്റെ സമർപ്പണമുണ്ടായിരുന്നു.

വെണ്ണിക്കുളത്ത് ചക്കാലക്കുന്നിൽ ഫിലിപ്പോസ് ഉപദേശിയുടെയും അക്കാമ്മയുടെയും മകനായി 1916-ൽ ഭൂജാതനായി. മലയാളത്തിലും സുറിയാനിയിലും സംസ്കൃതത്തിലും നേടിയ അവഗാഹം മലങ്കരസഭയുടെ ആരാധനാഗീതങ്ങളെ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്കു വിവർത്തനം ചെയ്യുന്നതിന് അദ്ദേഹം ഉചിതമായി ഉപയോഗപ്പെടുത്തി. മലങ്കരയുടെ മാർ അപ്രേം എന്നും സഭാകവി എന്നും പിതാക്കന്മാരാൽ വിളിക്കപ്പെട്ട് എല്ലാവരുടെയും ആദരവുനേടി. മികച്ച അദ്ധ്യാപകനും ആത്മീയപ്രസ്ഥാനങ്ങളുടെ സംഘാടകനുമായി പ്രശോഭിച്ച അദ്ദേഹം ഒരു തികഞ്ഞ ചരിത്രാന്വേഷിയും ഫലിതപ്രിയനുമായിരുന്നു.

പ്രഭാതത്തിലും പ്രദോഷത്തിലും പ്രപഞ്ചത്തിന്റെ ഉടയവനെ പ്രകീർത്തനം ചെയ്യുവാൻ ഇഷ്ടപ്പെടുന്നവരാണ് യഥാർത്ഥ ഭക്തകവികൾ. കീർത്തന സാഹിത്യത്തിലൂടെ തലമുറകൾക്ക് ഈശ്വരനെ ആരാധിക്കുവാൻ സാഹചര്യമൊരുക്കിയ ഹൈന്ദവ-ക്രൈസ്തവ ഭക്ത കവികളുടെ ശ്രേണിയിൽ ചാണ്ടിസാർ ഒരു പൊട്ടാത്ത കണ്ണിയായി മാറിയിരിക്കുന്നു. പുരാതന സഭയിൽ പരിശുദ്ധാത്മ കിന്നരം എന്നു വിളിക്കപ്പെട്ടിരുന്ന മാർ അപ്രേം ഒരു ശെമ്മാശ്ശൻ മാത്രമായിരുന്നുവെങ്കിൽ ചാണ്ടി സാർ പത്തനംതിട്ട ബേസിൽ ദയറായിൽ താമസിച്ചിരുന്ന ഒരു സാധാരണക്കാരൻ മാത്രമായിരുന്നു എന്നത് ഓരോരുത്തരിലും അതിശയവും ആദരവും ഏറ്റുന്നു.

സംഗീതം വ്യക്തമായ കണക്കുകൂട്ടലുകളുടെ വ്യവസായമായി മാറിയിരിക്കുന്ന ഈ കാലഘട്ടത്തിൽ ഉപഭോക്താവിന്റെ ജീവിതത്തിൽ മറ്റേതൊരു ഉൽപ്പന്നത്തേയും പോലെ പരസ്യങ്ങളുള്ള സംഗീതവും വ്യക്തമായ സ്വാധീനം ചെലുത്തുന്നു. To have or to be എന്നതാണ് ഉപഭോഗത്തിന്റെ തത്വചിന്ത. To have മാത്രമായാൽ സംഗീതത്തിന്റെ സ്വകാര്യതയും ആത്മീയ അനുഭവവും നഷ്ടപ്പെടുന്നു. To be ആയാൽ സംഗീതം ആത്മീയാനന്ദവും അനുഭവവുമായി മാറുന്നു. ചാണ്ടിസാർ പകർന്നു നൽകിയിരിക്കുന്ന ഗീതങ്ങൾ സഭാ മക്കളുടെ ആത്മീയാനന്ദവും ജീവിതാനുഭവവുമാണെന്നത് നിസ്തർക്കമാണ്.

മലങ്കരസഭയിൽ ഇന്ന് ആരാധനയ്ക്കും കൂദാശകൾക്കും പെരുന്നാളുകൾക്കും ഉപയോഗിക്കുന്ന ഒട്ടുമിക്കഗാനങ്ങളും ചാണ്ടിസാർ അർത്ഥഗാംഭീര്യത്തോടും സ്വരതാള ഭംഗികളോടും സുറിയാനി രാഗത്തോടു നീതിപുലർത്തിയും വിവർത്തനം ചെയ്തവയാണ്. സർഗ്ഗശക്തി മുഴുവൻ സഭയ്ക്കായി സമർപ്പിച്ച അദ്ദേഹം സഭയുടെ ആരാധനാ സാഹിത്യത്തെ ധന്യമാക്കി. എന്നാൽ അദ്ദേഹം സഭയ്ക്കു നൽകിയ മഹനീയ സംഭാവനകൾക്കനുസൃതമായ ആദരവ് അദ്ദേഹത്തോട് കാട്ടുന്നതിൽ നാം പരാജിതരാണ്. ജീവിച്ചിരുന്നപ്പോൾ സഭ നൽകിയ അംഗീകാരം കുറഞ്ഞുപോയതുകൊണ്ട് അദ്ദേഹം ചെറുതാകുകയല്ല, മറിച്ച്, ചാണ്ടിസാറിനെ ആദരിക്കുന്നതിലൂടെ വലുതാകാനുള്ള ഒരവസരം സഭയ്ക്കു നഷ്ടപ്പെട്ടു എന്നു പറയുന്നതാകും ഉത്തമം. മലയാള സാഹിത്യത്തിന് അമൂല്യസംഭാവനകൾ നൽകുവാൻ പ്രാപ്തനായിരുന്ന അദ്ദേഹം സഭയുടെ മതിൽക്കെട്ടുകൾക്കുള്ളിൽ മാത്രമായി ഒതുങ്ങപ്പെട്ടതുകൊണ്ട് മലയാള സമൂഹത്തിന് സംഭവിച്ചിരിക്കുന്ന നഷ്ടവും വലുതാണ്.



# മഹാപുരോഹിതസന്ദേശം

വാത്സല്യ മക്കളേ,

ഒരു പുതിയ അദ്ധ്യയന വർഷം കൂടി ആരംഭിക്കുകയാണല്ലോ! എല്ലാവർക്കും പ്രത്യാശയും പ്രതീക്ഷയും നൽകുന്ന ഒരു വർഷമായി ഈ കാലഘട്ടം മാറട്ടെ എന്നു ബലഹീനനായ നാം ആശംസിക്കുന്നു. വിദ്യാഭ്യാസം ഒരു പരിശീലന പരിപാടി എന്നതിനേക്കാളുപരി വ്യക്തിത്വ രൂപീകരണ പ്രക്രിയയാണെന്ന് മനസ്സിലാക്കുക. അക്ഷരങ്ങൾകൊണ്ടോ വാക്യങ്ങൾകൊണ്ടോ പകർത്താവുന്നതിനപ്പുറമായ ബൗദ്ധികവും സാംസ്ക്കാരികവും ആത്മീയവും ധാർമ്മികവുമായ രൂപീകരണമാണത്. ബാഹ്യമായ പ്രവർത്തനങ്ങളിലൂടെയും പെരുമാറ്റങ്ങളിലൂടെയും വിദ്യാഭ്യാസം ആന്തരീകമായി സ്വാംശീകരിക്കപ്പെടണം.

കുട്ടികളുടെ പഠനത്തിന് നല്ല ഒരു അന്തരീക്ഷം ഉണ്ടാകുന്നതിൽ കുടുംബം, സമൂഹം, അദ്ധ്യാപകർ തുടങ്ങിയവരുടെ മാതൃക വളരെ പ്രധാനപ്പെട്ടതാണ്. അവരുടെ പഠനത്തിനു വേണ്ട നല്ല അന്തരീക്ഷം ഉണ്ടാകുവാൻ കുടുംബത്തിൽ തന്നെ മാതാപിതാക്കളും സഹോദരങ്ങളും ശ്രദ്ധിക്കണം. മാതാപിതാക്കളുടെയും അദ്ധ്യാപകരുടെയും ആദ്ധ്യാത്മിക ജീവിതം കുട്ടികളുടെ വളർച്ചയിലും വിദ്യാഭ്യാസ വികസനത്തിലും വലിയ പങ്കാണ് വഹിക്കുന്നത്. പഠനം ആരംഭിക്കുന്നതിനു മുമ്പ് എല്ലാവരും ആദ്ധ്യാത്മികമായി ഒരുങ്ങണം. വ്യക്തിത്വഗുണങ്ങളായ ഉത്തരവാദിത്വബോധം, ആകർഷകമായ സംസാരം, വിനയം, മൂല്യബോധം, മുതലായവ ആർജ്ജിച്ചെടുക്കുവാൻ ഈ ഒരുക്കവും തുടർന്നുള്ള പഠനവും സഹായിക്കണം.

ആരും ആത്മ വിശ്വാസം കൈവിടരുത്. അവനവന്റെ ശക്തിയിലും താലന്തുകളിലും കഴിവുകളിലുമുള്ള വിശ്വാസം വിജയത്തിന്റെ പ്രധാന ഘടകമാണ്. ആത്മവിശ്വാസത്തിന്റെ കുറവ് വിജയത്തെ ബാധിക്കുമെന്നു മനസ്സിലാക്കുക, ജീവിതവിജയം ദൈവാനുഗ്രഹത്തിന്റെയും അദ്ധ്വാനത്തിന്റെയും ഫലമാണ്. മനുഷ്യന്റെ അദ്ധ്വാനത്തിനു ഫലം നൽകുന്നത് ദൈവമാണ്. അതുകൊണ്ട് ആഴത്തിലുള്ള ദൈവാശ്രയ ബോധം വിദ്യാർത്ഥികൾക്കുണ്ടാകണം. നമ്മുടെ എല്ലാ കുഞ്ഞുങ്ങൾക്കും പക്വതയും ദൈവഭക്തിയിൽ നിറഞ്ഞ ജീവിതവും ഉണ്ടാകുവാൻ ഈ അദ്ധ്യയനവർഷം സാദ്ധ്യമാകട്ടെ എന്നു നാം പ്രത്യേകം പ്രാർത്ഥിക്കുന്നു.

ജൂൺ 16–ന് ശ്ലീഹാ നോമ്പ് ആരംഭിക്കുന്ന വിവരം നിങ്ങൾക്കേവർക്കും അറിവുള്ളതാണല്ലോ! നമ്മുടെ കർത്താവിന്റെ അപ്പോസ്തോലന്മാർ പെന്തിക്കോസ്തിയുടെ അനുഭവത്തിലൂടെ പരിശുദ്ധാത്മ ശക്തിയും പുതുക്കവും പ്രാപിച്ചുകൊണ്ട് ലോകമൊക്കെയും സുവിശേഷ വിത്തു പാകിയതും രക്തസാക്ഷിമരണം പ്രാപിച്ചുകൊണ്ട് മഹത്വകിരീടം പ്രാപിച്ചതും സഭ പ്രത്യേകമായി അനുസ്മരിക്കുന്ന ദിനങ്ങളാണിവ. പരിശുദ്ധാത്മ വ്യാപാരം സഭയിലും സഭാമക്കളിലും ഉണ്ടാകുവാൻ തക്ക പ്രത്യേക നോമ്പായി ശ്ലീഹാനോമ്പിനെ കണക്കാക്കണം. പ്രതിസന്ധികളും പ്രയാസങ്ങളും നിറഞ്ഞ ലോകത്തിൽ ജീവിക്കുന്ന സഭാ മക്കൾ നോമ്പിന്റെയും ഉപവാസത്തിന്റെ ചിറകുകൾ ധരിച്ചുകൊണ്ട് സ്വർഗ്ഗത്തിലേക്കു പറന്നു കയറുവാൻ ശ്രമിക്കുന്ന ജീവിതാനുഭവം ഉണ്ടാകണം. സർവ്വശക്തനായ ദൈവം തമ്പുരാൻ തന്റെ വലതുകരത്താൽ നിങ്ങളെ ഏവരെയും വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ!.

---

ആരാധിക്കുന്ന സഭയുടെ സംഗീതശബ്ദം സി. പി. ചാണ്ടിസാറിന്റെ ശബ്ദമാണ്. അനേകരുടെ അധരങ്ങളിൽ നിന്നുയരുന്ന സ്തുതിഗീതങ്ങളിലൂടെ സഭയുടെ സംഗീതമായി ഇനിയും അദ്ദേഹം ജീവിക്കും. ആരാധനാ സാഹിത്യത്തിൽ ഉണ്ടാകുന്ന മാറ്റങ്ങൾ അദ്ദേഹം തുടങ്ങിവച്ച ക്ലേശകരമായ ദൗത്യത്തിന്റെ ഗുണകരവും ദൈവോന്മുഖവുമായ തുടർച്ചയാകണം. മലങ്കരസഭയുടെ പരിശുദ്ധാത്മ കിന്നരത്തിന് സഭാ മക്കളുടെ പ്രണാമം!

– ജോൺ പണിക്കരച്ചൻ.

# സഹൃദയനായ ഗുരുശ്രേഷ്ഠൻ

ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത

മരിക്കുന്നതിന് മൂന്ന് മാസം മുമ്പ് ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത സി. പി. ചാണ്ടി സാറിനെ സന്ദർശിച്ചപ്പോൾ എടുത്ത ചിത്രം



**വെ**ണ്ണിക്കുളം ചക്കാലക്കുന്നേൽ ഫിലിപ്പോസ് ഉപദേശിയുടെ കനിഷ്ഠ പുത്രൻ സഭാ സ്നേഹിയും സഭാകവിയുമായതിൽ അതിശയിക്കേണ്ടതില്ല. മലങ്കര ഓർത്തഡോക്സ് സഭയിൽ സുവിശേഷകന്മാർ പരിമിതമായിരുന്ന ഒരു കാലഘട്ടത്തിൽ സ്വമേധയാ സുവിശേഷ വേലയ്ക്കിറങ്ങി അർപ്പണ ബോധത്തോടെ ആ ശുശ്രൂഷയിൽ വിജയം വരിച്ച പിതാവിന്റെ സൽപ്രേരണ ഓമനപ്പുത്രനിൽ രൂഢമൂലമായത് സ്വാഭാവികം മാത്രം. മകൻ ചാണ്ടിയും സ്ലീബാദാസ സമൂഹത്തിലെ സുവിശേഷകനായിട്ടാണ് രംഗപ്രവേശനം. മാക്കാംകുന്നു ദേവാലയമായിരുന്നു ആസ്ഥാനം. അവിടെ താമസിച്ചുകൊണ്ട് പത്തനംതിട്ട, തുമ്പമൺ, തോട്ടുപുറം, ഇലന്തൂർ തുടങ്ങിയ സ്ഥലങ്ങളിലെ സ്ലീബാ ദാസ സമൂഹം വഴിയായി സഭയിലേക്കു ആനയിക്കപ്പെട്ട വിശ്വാസികളുടെ ഇടയിലായിരുന്നു ആദ്യകാല പ്രവർത്തനം. മലയാളത്തിലും സംസ്കൃതത്തിലും പ്രാവീണ്യം നേടിയ സുവിശേഷകൻ പടിപടിയായ് സഭാ ജീവിതത്തിൽ ഉയർന്നു. 1940-കളിൽ പുണ്യശ്ലോകനായ പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ അനുഗ്രഹാശിസ്സോടെ കോട്ടയം പഴയ സെമിനാരിയിൽ താമസിച്ചുകൊണ്ട് ആരാധനാഗാനങ്ങളുടെ മലയാള തർജ്ജമയിൽ മുഴുകി. ആദ്യകൃതി ഹൂത്തോമ്മാ പ്രാർത്ഥനകൾ. തുടർന്ന് വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ്, മലങ്കര മല്പാൻ കോനാട്ട് എബ്രഹാം കത്തനാർ തുടങ്ങിയവർ മലയാളത്തിലേക്കു ഭാഷാന്തരം ചെയ്ത ആരാധനാ ഗാനങ്ങളും കൂദാശ ക്രമങ്ങളും പദ്യ രൂപത്തിൽ വിവർത്തനം ചെയ്ത് മലങ്കരസഭയുടെ ആരാധനാ സാഹിത്യത്തെ സംപുഷ്ടമാക്കി. ഇന്ന് മലങ്കര ഓർത്തഡോക്സ് സഭയിൽ ഉപയോഗത്തിലിരിക്കുന്ന എല്ലാ ആരാധനാ ഗാനങ്ങളും അനുഗ്രഹീതനായ ചാണ്ടിസാറിന്റെ തൂലികയിലൂടെ രൂപപ്പെട്ടതാണ്. ഒരു തപസ്യയായി ചാണ്ടിസാർ ആ ജോലി നിർവ്വഹിച്ചു. പ. കാതോലിക്കാ ബാവ സഭാകവി പട്ടം നൽകി അദ്ദേഹത്തെ ആദരിച്ചു. 1948-ൽ പുത്തൻകാവിൽ കൊച്ചുതിരുമേനി അദ്ദേഹത്തെ ബേസിൽ ദയറാംഗമായി സ്വീകരിച്ചു. പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂ

**അദ്ദേഹത്തിന്റെ വിഷയാവതരണങ്ങളും ക്ലാസ്സുകളും എല്ലാവരേയും ഉത്തേജിപ്പിക്കുന്നതും ചിന്തിപ്പിക്കുന്നതും രസിപ്പിക്കുന്നതുമായിരുന്നു നർമ്മത്തോടെ- അത്യാവശ്യപരിഹാസ (Satire) വിമർശനത്തോടെ അദ്ദേഹം രചിച്ച ചില വരികൾ ഇന്നും ചുണ്ടുകളിൽ തങ്ങി നില്ക്കുന്നു.**



# സഭാകവി സി. പി. ചാണ്ടി – അനുസ്മരണം

ളിലെ മലയാള ഭാഷാ അദ്ധ്യാപകനായി അദ്ദേഹം നിയോഗിക്കപ്പെട്ടു. നിരവധി ശ്രേഷ്ഠ ശിഷ്യന്മാർക്ക് മാതൃകാദ്ധ്യാപകനായിതീർന്നു.

1950–കളിലാണ് ഈ ലേഖകൻ ചാണ്ടിസാറുമായി അടുത്തു പരിചയപ്പെടുന്നത്. ഭദ്രാസനത്തിലെ ആദ്ധ്യാത്മിക സംഘടനയിലെ പങ്കാളിത്വത്തിലൂടെയാണ് ഞങ്ങൾ അടുത്തു വരുന്നത്. തുമ്പമൺ ഭദ്രാസന ബാലസമാജത്തിന്റെ ജനറൽ സെക്രട്ടറിയായി ബാലലോകത്തെ ചിന്തിപ്പിക്കുകയും ചിരിപ്പിക്കുകയും സഭാ ജീവിതത്തിലേക്ക് ആകർഷിക്കുകയും ചെയ്യുന്ന സംഘാടകൻ. ബാലന്മാരുടെ അഭിരുചി മനസിലാക്കി ലളിതമായ ഗാനങ്ങൾ രചിച്ച അവരെ സന്തുഷ്ടരാക്കി. സൺഡേ സ്ക്കൂളിൽ പാട്ടായി പഠിപ്പിക്കത്തക്കവണ്ണമുള്ള ദൈവാരാധനാ കീർത്തനങ്ങൾ രചിച്ച് പുസ്തക രൂപത്തിൽ പ്രസിദ്ധീകരിച്ചു. സൃഷ്ടിപ്പ് മുതലുള്ള രക്ഷണ്യ പ്രവർത്തനങ്ങൾ അതിൽ വിഷയമായി. “വിയത്തലം വിരിച്ചു മന്നിനെ മനഞ്ഞതാതനെ” എന്നു തുടങ്ങി ആ സ്തുതി ഗീതം അനർഗളമായി പ്രവഹിച്ചു. സങ്കീർത്തനങ്ങൾ ഗാനരൂപത്തിൽ രചിച്ച് സഭാ മാസികകളിൽ പ്രസിദ്ധീകരിച്ചത് പില്ക്കാലത്ത് ചെറു പുസ്തകമാക്കി രൂപപ്പെടുത്തി. “ആഴത്തിൽ നിന്നും കേഴുന്നേൻ നാഥാ” എന്നു തുടങ്ങുന്ന സങ്കീർത്തനങ്ങൾ ഹൃദയ ഹാരിയായ അനുഭവപ്പെട്ടു. ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം മറ്റു ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ ഇവകളുടെ വാർഷിക സമ്മേളനങ്ങളിൽ ചാണ്ടി സാർ അവിഭാജ്യ ഘടകമായിതീർന്നു. അദ്ദേഹത്തിന്റെ വിഷയാവതരണങ്ങളും ക്ലാസ്സുകളും എല്ലാവരേയും ഉത്തേജിപ്പിക്കുന്നതും ചിന്തിപ്പിക്കുന്നതും രസിപ്പിക്കുന്നതുമായിരുന്നു നർമ്മത്തോടെ അത്യാവശ്യപരിഹാസ (Satire) വിമർശനത്തോടെ–അദ്ദേഹം രചിച്ച ചില വരികൾ ഇന്നും ചുണ്ടുകളിൽ നില്ക്കുന്നു. പൗരോഹിത്യത്തെ അത്യധികം ബഹുമാനിച്ച ചാണ്ടി സാർ ചില വൈദികരുടെ വൈകൃതങ്ങൾകണ്ട് ഇങ്ങനെ എഴുതി:

> കാൽചട്ടകമ്മീസ് ഇവചാർത്തിമീതെ
> കറുത്തതാം തൊപ്പി അടപ്പുമിട്ടാൽ
> കശ്ശീശ്ശയാമെങ്കിൽ ഇതും കശ്ശീശ്ശ.

ഫലിത രൂപത്തിൽ എഴുതിയ ഒരു നിർമ്മീശനായ വൈദികന്റെ അർദ്ധ രാത്രീവിലാപം ഇങ്ങനെ കുറിച്ചു.

> ആലുമരത്തിനു ധാരാളം ജടവേരേ
> കിയൊരുടയോനെ
> ആടിനു മീശ കൊടുത്തോനെ
> എന്നോടിങ്ങനെ ചെയ്തല്ലോ

ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കനക ജൂബിലി സ്മാരകമായി രണ്ടു ആരാധനാലയങ്ങൾക്കു നേതൃത്വം കൊടുക്കുവാൻ 1957 ഏപ്രിൽ മാസത്തിൽ ഒത്തുചേർന്ന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 49–ാം വാർഷിക സമ്മേളനം ഏകകണ്ഠമായി തീരുമാനിച്ചു. ഒന്ന്–വിദ്യാർത്ഥി കേന്ദ്രമായ ചങ്ങനാശ്ശേരിയിലും, (അന്നുവരെ അവിടെ നമുക്ക് ഒരു ദേവാലയം ഉണ്ടായിരുന്നില്ല) രണ്ട്–കുടിയേറ്റ പ്രദേശമായ മലബാറിലും, മലബാറിൽ നിലമ്പൂരിനും ചുങ്കത്തറയ്ക്കും അപ്പുറമായി ഘോരവിപിന മദ്ധ്യത്തിലുള്ള മുതുകുളം തെരഞ്ഞെടുക്കപ്പെട്ടു. മുതുകുളം വർക്ക് ക്യാമ്പിന്റെ സംഘാടക ചുമതല ചാണ്ടിസാറിലും കെ. വി. മാമ്മനിലും (കോട്ടക്കൽ പത്തനംതിട്ട) വന്നു ചേർന്നു. അന്ന് പ്രസ്ഥാന പ്രസിഡണ്ട് ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായും സെക്രട്ടറി ബേസിൽ ദയറാംഗമായിരുന്ന പി.എസ്. ശമുവേൽ ശെമ്മാശനും. 1957 ക്രിസ്തുമസ് അവധിക്കാലത്ത് വർക്ക് ക്യാമ്പ് വിജയകരമായി നടത്തപ്പെട്ടു. അന്ന് ദക്ഷിണ റെയിൽവേ ജീവനക്കാരനായിരുന്ന ഈ ലേഖകനും പങ്കെടുത്തു. ഡിസംബറിലെ കോച്ചുന്ന തണുപ്പത്ത് രാത്രി കാലങ്ങളിൽ തീകൂട്ടി അതിനു ചുറ്റും ഇരുന്ന് ചാണ്ടിസാർ രചിച്ച ഗാനങ്ങൾ ഞങ്ങൾ പാടുമ്പോൾ, ഗാനങ്ങൾ രചിക്കുമെങ്കിലും ഒരിക്കലും പാടാത്ത ചാണ്ടിസാർ, ആനന്ദ നിർവൃതിയടയുന്നത് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. ക്രിസ്തുമസ് കാലമായതിനാൽ അദ്ദേഹം എഴുതിയ ഒരു ഗാനം ഈ വിധത്തിലായിരുന്നു. സ്വർഗ്ഗത്തിൽ നിന്നു കേട്ട ഗാനം ഭാവനയിൽ കവി എഴുതുന്നു:

> രാരിരി......രാരിരീ......രാരാരോ (2)
> വാനവസേന തൻ ഗാനാലാപമോ
> മേരിതൻ സൂനുവിൻ താരാട്ടോ (2)

വരികൾ ഇങ്ങനെ നീളുന്നു. ക്യാമ്പിൽ സംബന്ധിച്ച എല്ലാവരും സജീവമായി പ്രവർത്തിച്ചു. ഒരാഴ്ച കൊണ്ട് വാനം തോണ്ടി, കല്ലുചുമന്ന്, ചള്ളകൂട്ടി തറ കെട്ടിയിട്ടാണ് ഞങ്ങൾ മടങ്ങിയത്. ഈ ക്യാമ്പാണ് എന്നെ ചാണ്ടി സാറുമായുള്ള ഉറ്റബന്ധത്തിൽ ഉറപ്പിച്ചത്. റയിൽവേയിൽ നിന്നും രാജിവച്ച് സെറാമ്പൂരിൽ ദൈവ ശാസ്ത്രം പഠിക്കുവാൻ പോയപ്പോൾ അദ്ദേഹം എന്റെ ഗുരുസ്ഥാനത്തെത്തി, ഒരു മലയാളം വിഷയം ജയിക്കേണ്ടിയിരുന്നു. ചാണ്ടി സാറിന്റെ പുസ്തകങ്ങളും നിർദ്ദേശങ്ങളുമാണ് ആ വിഷയത്തിൽ എന്നെ സഹായിച്ചത്. അന്നു മുതൽ അദ്ദേഹത്തെ ‘ഗുരുവേ’യെന്നാണ് ഞാൻ സംബോധന ചെയ്തിരുന്നത്. അദ്ദേഹം ബഹുശതം യുവാക്കൾക്ക് ഗുരു സ്ഥാനിയാണ്. സ്ക്കൂളിൽ നിന്നും റിട്ടയർ ചെയ്തശേഷവും ഏതാനും വർഷങ്ങൾ നമ്മുടെ തിയോളജിക്കൽ സെമിനാരിയിൽ മലയാള ഭാഷാദ്ധ്യാപകനായി അദ്ദേഹം പ്രവർത്തിച്ചിരുന്നു.

1985 ആഗസ്റ്റ് ഒന്നിന് തുമ്പമൺ ഭദ്രാസന സഹായ മെത്രാനായി ഞാൻ ചുമതലയേറ്റു. അന്ന് അദ്ദേഹം എന്നെ വിശേഷിപ്പിച്ചത് “തുമ്പമൺ ഭദ്രാസനത്തിലെ നിസ്സഹായ മെത്രാനെന്നാണ്”. അദ്ദേഹത്തിന്റെ ഭാവനയും ചിന്തയും ആഴമുള്ളതായിരുന്നു. ഞങ്ങൾ ഒരുമിച്ച് ബേസിൽ



ശേഷം 11–ാം പേജിൽ

# മലങ്കരസഭയുടെ കിന്നരം

**ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത**

ദൈവിക ആരാധന ദിവ്യവും ഹൃദയസ്പർശിയുമാകുന്നത് അതിലെ ഗാനാലാപത്തിലൂടെയാണ്. മനസ്സിലെ വൈകാരിക തലത്തെ ഉദ്ദീപിക്കുക മാത്രമല്ല, ചിന്തകളെ ഉണർത്തുകയും, ഓർമ്മകളെ വർത്തമാനസംഭവങ്ങളാക്കി മാറ്റുകയും, ഇച്ഛാശക്തിക്കു തിളക്കം കൂട്ടുകയും വിചാരങ്ങളെ ദൃഢമാക്കുകയും, വികാരങ്ങളെ വിവേകമുള്ളതാക്കുകയും ചെയ്യുവാൻ ആരാധനയിൽ ഉപയോഗിക്കുന്ന ഗാനങ്ങൾക്ക് കഴിവുണ്ട്. ദൈവവുമായി ഉറ്റ ബന്ധം പുലർത്തുന്ന വ്യക്തിജീവിതത്തിന്റെ പ്രതിഫലനങ്ങൾ സ്തുതികളും സ്തോത്രങ്ങളും ഉൾക്കൊണ്ടുകൊണ്ട് ദൈവസ്നേഹത്തിന്റെ ആഴമായ അനുഭവത്തെ വ്യക്തമാക്കുന്നു. ദൈവീകാഹ്വാനത്തിന്റെ ശക്തമായ സ്വാധീനം മനുഷ്യ ഹൃദയത്തിൽ ആഞ്ഞടിക്കുമ്പോൾ സമൂലമായ സ്വഭാവ രൂപാന്തരവും ശുദ്ധീകരണവും പ്രവർത്തനോത്സുകതയും

**മലങ്കര സഭാ മക്കൾക്ക് ദൈവിക രഹസ്യങ്ങളുടെ മർമ്മങ്ങളെ ഗാനാരാധനയിൽക്കൂടെ അനുഭവവേദ്യമാക്കിത്തീർക്കുവാൻ സഹായിച്ച ദിവംഗതനായ സി. പി. ചാണ്ടിസാർ എന്നും മലങ്കര സഭയുടെ കിന്നരമാണ്.**



കൈവരിക്കും. ഇത് ദൈവസ്തുതികളുടെ മാസ്മര ശക്തിയാണെന്ന വസ്തുത ഏശായ പ്രവചനം 6:1–6 വരെയുള്ള വാക്യങ്ങളിൽ നിന്ന് നമുക്ക് ഗ്രഹിക്കാം. മലങ്കര സഭയുടെ ആരാധന ക്രമങ്ങളിൽ ഈ അത്ഭുതശക്തി നിറഞ്ഞു നിൽക്കുന്നതിനെ മാതൃഭാഷയിൽത്തന്നെ ഉൾക്കൊള്ളുവാൻ സഭാമക്കളെ സജ്ജരാക്കിയത് സഭാ കവി സി. പി. ചാണ്ടി സാറിന്റെ മലയാളത്തിലുള്ള അവയുടെ രചനകളാണ്. പരിശുദ്ധാത്മാവിന്റെ പ്രത്യേകതമായ ഈ വരം ലഭിച്ച സി. പി. ചാണ്ടി സാർ ഏകദേശം അര ശതാബ്ദത്തോളം തന്റെ കാവ്യസപര്യയിൽ മുഴുകി. മലങ്കര സഭാ മക്കൾക്ക് ദൈവിക രഹസ്യങ്ങളുടെ മർമ്മങ്ങളെ ഗാനാരാധനയിൽക്കൂടെ അനുഭവവേദ്യമാക്കിത്തീർക്കുവാൻ സഹായിച്ച ദിവംഗതനായ സി. പി. ചാണ്ടിസാർ എന്നും മലങ്കര സഭയുടെ കിന്നരമാണ്.

നാലാം നൂറ്റാണ്ടിൽ പേർഷ്യയിലെ എഡേസ്സായിൽ ദീർഘകാലം ഒരു ശെമ്മാശനായി ഒരു ഗുഹയിൽ തപസ്സെടുത്തു ജീവിച്ച വി. അപ്രേമിന്റെ സുറിയാനി ഭാഷയിലുള്ള ഗാനരചനകളാണ് ഇന്ന് മിക്ക സഭകളുടെയും അടിസ്ഥാന ആരാധനാ ഗീതങ്ങളുടെ അന്തഃസത്ത ഇക്കാരണത്താൽ വി. അപ്രേം 'പരിശുദ്ധാത്മാവിന്റെ കിന്നരം' എന്നാണ് അറിയപ്പെടുന്നത്. സുന്ദരവും ലളിതവുമായ രീതികളിൽ വേദശാസ്ത്രം മനുഷ്യ ഹൃദയങ്ങളിലേക്കു സന്നിവേശിപ്പിക്കുവാൻ വി. അപ്രേമിനുണ്ടായിരുന്ന ദൈവിക വരം അതിശ്രേഷ്ഠമായിരുന്നു. സുറിയാനി ഭാഷ സംസാരിച്ചിരുന്നവരുടെ ഗ്രാമാന്തരീക്ഷത്തിൽ രൂപം പ്രാപിച്ച നാടോടിപ്പാട്ടുകളുടെ ചുവടു പിടിച്ച് അദ്ദേഹം രചിച്ച ഗാനങ്ങൾ വ്യത്യസ്തങ്ങളായ ശൈലികളിലും രൂപഭേദങ്ങളിലും അതിന്റെ ശ്രേഷ്ഠതയെ എടുത്തു കാട്ടുന്നു. വൈവിദ്ധ്യങ്ങളിലെ ഏകത്വവും താളാത്മകതയും വി. അപ്രേമിന്റെയും തുടർന്നു വന്ന മറ്റനേകം സുറിയാനി ഗാനരചയിതാക്കളുടെയും (യാക്കോബ്, ബാലായി) കൈമുതലായിരുന്നു. സുറിയാനി ആരാധനാ സംവിധാനത്തിന് നിലവിലുണ്ടായിരുന്ന ഗ്രീക്ക്, ലത്തീൻ ആരാധനാ പാരമ്പര്യങ്ങളോട് പിൽക്കാലത്തുണ്ടായ ഇടപഴകലിൽ നിന്നാണ് ഇന്ന് നമുക്കു ലഭിച്ചിരിക്കുന്ന സുറിയാനി ആരാധനാ പാരമ്പര്യം.

ഭാഗ്യസ്മരണാർഹനായ ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഈ സുറിയാനി ആരാധനാ സമ്പത്ത് മാതൃഭാഷയിൽ പരാവർത്തനം ചെയ്ത് ബഹു. സി. പി. ചാണ്ടി സാറിനെ ഏല്പിച്ചു. ഇന്നു നിലവിലുള്ള മിക്കവാറും എല്ലാ ആരാധനാ ക്രമങ്ങളും ഇപ്രകാരം സുറിയാനി ഗാനരാഗങ്ങളിലും ഈണങ്ങളിലും മലയാള ഭാഷയിൽ ആലപിക്കുവാൻ കൃത്യമായ മാത്രകളിൽ രൂപപ്പെടുത്തിയ ബഹു. സി. പി. ചാണ്ടിസാർ മലങ്കര സഭയ്ക്ക് എന്നും ഒരു മായാത്ത വ്യക്തി പ്രഭാവമാണ്. ജീവിതം മുഴുവനും ഒരു തികഞ്ഞ സന്യാസിയായി അർത്ഥമായ ജീവിതം നയിച്ച അദ്ദേഹത്തിൽ കുടികൊണ്ട പരിശുദ്ധാത്മ ശക്തി ആയിരുന്നു ഈ ഗാനരചനകളുടെ ഉറവിടം എന്നതിൽ രണ്ടു പക്ഷമില്ല.

മലങ്കര സഭക്ക് ഒരു തദ്ദേശീയമായ ആരാധനാ ക്രമം രൂപം പ്രാപിക്കേണ്ടതിന് സി. പി. ചാണ്ടിസാറിനേപ്പോലെ സാഹിത്യാഭിരുചിയുള്ള വൈദികരും അവൈദികരും സന്യാസികളും സന്യാസിനികളും ഒത്തു ശ്രമിക്കേണ്ടത് ആവശ്യമായിരിക്കുന്നു. ഇതിന് കറതീർന്ന ജീവിത വിശുദ്ധിയും ആഴമായ പ്രാർത്ഥനാ ജീവിതവും ഉപവാസ ശൈലിയും അത്യന്താപേക്ഷിതമാണെന്ന് ബഹു. സി. പി. ചാണ്ടി സാറിന്റെ ജീവിതം നമ്മെ വിളിച്ചറിയിക്കുന്നു. മലങ്കരസഭ കിന്നരത്തിന്റെ തന്ത്രികൾ രാവും പകലും മീട്ടുന്ന ആരാധക ഹൃദയങ്ങളിലും അതിന്റെ രാഗമാധുര്യം ലയിച്ചു ചേരുന്ന മലങ്കര സഭാന്തരീക്ഷത്തിലും ബഹു. സി. പിയ ചാണ്ടിസാർ അമരണവാനായി നിലകൊള്ളുന്നു.

## സഭാകവി സി. പി. ചാണ്ടി – അനുസ്മരണം

# നിർമ്മല മാനസൻ

പ്രൊഫ. ഫാ. ജോൺ പടിയറ

സഭാകവി സി. പി. ചാണ്ടി– ആ ധന്യാത്മൻ കർമ്മമണ്ഡലത്തിൽ നിന്നും സ്മരണ മണ്ഡലത്തിലേക്ക് മാറ്റപ്പെട്ടു. നശ്വരതയിൽ നിന്നും അനശ്വരതയിലേക്ക് ഉയർത്തപ്പെട്ടു. പുത്തൻ കാവിൽ മാർ പീലക്സീനോസ് തിരുമേനിയുടെ നിയോഗാനുസരണം പത്തനംതിട്ട സെന്റ് ബേസിൽ ദയറാംഗമായി നിത്യബ്രഹ്മചാരിയായി അനേകവർഷം അദ്ധ്യാപകനായും സഭാ സേവനനിരതനായും കാലം കഴിച്ചു. തന്റെ ജീവിത സായാഹ്നത്തിൽ തന്റെ ഒരു ബന്ധുവിന്റെ വീട്ടിൽ അയിരൂരിൽ താമസമാക്കി. അവർ അദ്ദേഹത്തിന് സ്നേഹോഷ്മളമായ ഒരു സായം സന്ധ്യ പ്രദാനം ചെയ്തു. വാർദ്ധക്യവും രോഗവും അദ്ദേഹത്തെ ക്ഷീണിതനാക്കി. പത്തനംതിട്ട ഗുഡ് സമരിറ്റൻ ആശുപത്രിയിലെ ഡോക്ടർ കുര്യന്റെ സ്നേഹ നിർഭരവും നിസ്വാർത്ഥവുമായ പരിചരണവും ചികിത്സയും അന്ത്യനാളുകളിൽ ലഭ്യമായി. പത്തനംതിട്ട ബേസിൽ ദയറാ അംഗവും ഭദ്രാസന സെക്രട്ടറിയുമായ ബഹുമാനപ്പെട്ട റ്റൈറ്റസ് അച്ചൻ അദ്ദേഹത്തെ ശുശ്രൂഷിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചു. സി. പി. ചാണ്ടി സാറിന്റെ ഭൗതിക ശരീരം വേണ്ട ബഹുമാന ആദരവുകളോടെ. തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതലയിൽ സഭയിലെ മെത്രാപ്പോലീത്തന്മാരുടെയും നിയുക്ത കാതോലിക്കാ ബാവായുടെയും നേതൃത്വത്തിലും കാർമ്മികത്വത്തിലും മെയ് 8–ാം തീയതി സെന്റ് ബേസിൽ ചാപ്പലിന്റെ വടക്കു പടിഞ്ഞാറായി പ്രത്യേകം തയ്യാറാക്കിയിരുന്ന കല്ലറയിൽ സംസ്ക്കരിച്ചു.

ചാണ്ടിസാറിന്റെ ജീവിതം ലളിതവും നിർമ്മലവുമായിരുന്നു. നഗ്നപാദനായി മാത്രമെ അദ്ദേഹം നടക്കാറുള്ളു. ശുഭ്ര വസ്ത്രധാരിയായി മാത്രമേ അദ്ദേഹത്തെ കാണാറുള്ളു. ആ ശുഭ്രത വസ്ത്രത്തിൽ മാത്രമല്ല ചിന്തയിലും വാക്കിലും പ്രവൃത്തിയിലും ദർശനീയമായിരുന്നു. ഐന്ദ്രലുപ്തികൻ എന്ന വിശേഷണം അദ്ദേഹത്തിന് നന്നേ യോജിക്കുമായിരുന്നു. ലുബ്ധകേശത്താൽ കേശഘ്നം മറയ്ക്കുവാൻ കാട്ടുന്ന ബദ്ധപ്പാട് മുഖത്തു മാത്രമല്ല വലതു കൈപ്പത്തിയുടെ തത്രപ്പാടിലും സൂക്ഷിച്ചാൽ കാണാവുന്നതായിരുന്നു. നർമ്മോക്തികൾ സമയോചിതമായി വിളമ്പുമ്പോഴും മുഖത്ത് അതിന്റെ ഭാവഭേദങ്ങൾ കാട്ടുമായിരുന്നില്ല. നർമ്മവാണീ സമ്പന്നനായ ഗുരുനാഥൻ എട്ടുപതിറ്റാണ്ടിൽ പരം നിത്യബ്രഹ്മചാരിയായി കർമ്മ മണ്ഡലത്തിൽ പ്രശോഭിച്ചു. നിസ്തന്ദ്രവും അനുസ്യൂതവുമായ കർമ്മത്താൽ അനശ്വരനായി തീർന്ന മനുഷ്യ സ്നേഹിയായിരുന്നു സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടി.

മലയാള ഭാഷാ കവിതയ്ക്ക് വിളഭൂമിയായ വെണ്ണിക്കുളത്ത് ചക്കാലക്കുന്നേൽ പീലിപ്പോസിന്റെയും അക്കാമ്മയുടെയും തൃതീയ പുത്രനായി ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസ കാലത്തു തന്നെ സരസ്വതീ പ്രസാദം ലഭിച്ചിരുന്നു. ജന്മസിദ്ധമായ വാസനയും കഴിവും കർമ്മസിദ്ധമായ ജ്ഞാനവും ഒത്തു ചേർന്നപ്പോൾ ആ പ്രതിഭ പ്രശോഭിതമായി. വിദ്യാലയങ്ങളിൽ ചാണ്ടി സാറിന്റെ ക്ലാസിനുവേണ്ടി വിദ്യാർത്ഥികൾ കാതോർത്ത് ഇരിക്കുമായിരുന്നു. ഉത്സാഹ തിമിർപ്പോടും ജ്ഞാനതൃഷ്ണയോടും ഉള്ള വിദ്യാർത്ഥികളുടെ പ്രതീക്ഷയെ അദ്ദേഹം പൂർണ്ണമാക്കിയിരുന്നു. നർമ്മോക്തികൾകൊണ്ട് മധുരം കിനിയുന്ന ആ വാഗ് ധോരണി അദ്ദേഹത്തിന്റെ വിദ്യാർത്ഥികളിൽ ഇന്നും മറവിയുടെ മാറാലകൊണ്ട് മറയ്ക്കപ്പെടാതെ, മാറ്റിനു മങ്ങലേൽക്കാതെ മിന്നി തിളങ്ങുന്നു. അദ്ദേഹത്തിന്റെ സരസ കവിതകളിലെ രണ്ടു വരിയെങ്കിലും മനഃപാഠമാക്കാത്ത സഹപ്രവർത്തകർ ഇല്ലായിരുന്നു. ഫലിത പരിഹാസങ്ങളിലൂടെ സാമൂഹ്യ സമുദ്ധാരണം ആയിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ആ മൂർച്ചയുള്ള അമ്പുകൾ കൊണ്ട് മുറിവേറ്റവർ അനവധിയാണ്. എങ്കിലും ആർക്കും അദ്ദേഹത്തോട് വിരോധമില്ല. ആരോടും അദ്ദേഹത്തിനും. ആരെയും വേദനിപ്പിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. അദ്ദേഹത്തിന്റെ സത്യസന്ധതയും സ്നേഹവും എല്ലാവർക്കും അറിയാമായിരുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അദ്ദേഹത്തിന്റ സേവനം വിലപ്പെട്ടതാണ്. പരിശുദ്ധ സഭയുടെ ആരാധനയെ സ്വർഗ്ഗീയ സുന്ദരമാക്കുന്നതിൽ ഈ ഗുരു അനുഷ്ഠിച്ച ത്യാഗോജ്ജ്വലമായ സേവനങ്ങളെ എങ്ങനെ വിവരിക്കേണ്ടു. ജനപങ്കാളിത്തമില്ലാതെ ശുഷ്ക്കവും വിരസവുമായിരുന്ന ആരാധനയെ സജീവവും സമ്പുഷ്ടവും അതോടൊപ്പം ഭക്തിസാന്ദ്രവുമാക്കാൻ ചാണ്ടി സാറിനു കഴിഞ്ഞു.

**ചാണ്ടിസാറിന്റെ ജീവിതം ലളിതവും നിർമ്മലവുമായിരുന്നു. നഗ്നപാദനായി മാത്രമെ അദ്ദേഹം നടക്കാറുള്ളു. ശുഭ്ര വസ്ത്രധാരിയായി മാത്രമേ അദ്ദേഹത്തെ കാണാറുള്ളു. ആ ശുഭ്രത വസ്ത്രത്തിൽ മാത്രമല്ല ചിന്തയിലും വാക്കിലും പ്രവൃത്തിയിലും ദർശനീയമായിരുന്നു.**



# മലങ്കരസഭയുടെ മാർ അപ്രേം

**ഫാ. തോമസ് യോഹന്നാൻ, ഇലവുക്കാട്ട്**

മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധന മുഴുവൻ ഒരു പുരുഷായുസ്സിന്റെ പൂർണ്ണമായ സമർപ്പണത്തിന്റേയും തപസ്യയുടേയും ജീവിതവിശുദ്ധിയുടേയും നിറവിൽ സുറിയാനിയിൽ നിന്നും മാതൃഭാഷയായ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി സംഗീതമാക്കി ആരാധകരെ ധന്യരാക്കിയ ശില്പി, ഏകദേശം ദീർഘമായ പതിമൂന്നു വർഷത്തെ മൗനത്തിനു ശേഷം, സ്വർഗ്ഗാരോഹണ പെരുന്നാൾ തലേന്ന് കർത്താവിൽ നിദ്രപ്രാപിച്ചു (മെയ് മാസം നാലാം തീയതി). സ്വർഗ്ഗാരോഹണ ദിവസം തലേന്ന് ദിവംഗതനായത് ഒരു നിമിത്തമാണെങ്കിലും ഒരു വലിയ ഭാഗ്യമായി കരുതുന്നു; കാരണം; സ്വർഗ്ഗാരോഹണം ചെയ്ത യേശു നാഥനോടൊപ്പം ചാണ്ടി സാറിന്റെ പുണ്യാത്മാവിന് സ്വർഗ്ഗരാജ്യത്തിൽ പ്രവേശിപ്പാനുള്ള സൗഭാഗ്യം ലഭിച്ചു.

1950–കളിൽ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ സഭയുടെ ആരാധനാ ഗീതങ്ങൾ സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് പരിഭാഷപ്പെടുത്താനുള്ള ചുമതല ചാണ്ടി സാറിനെ ഏല്പിച്ചു. ഇത് അനായാസമായ ഒരു കർത്തവ്യമല്ല, എങ്കിലും അദ്ദേഹത്തിന്റെ ഭക്തിയും, ജ്ഞാനവും തപസ്യയും ദൈവസ്നേഹവും സഭയുടെ വിശ്വാസത്തിലുള്ള സമർപ്പണവും എല്ലാം ആയതിലേക്ക് ആ ഗുരുശ്രേഷ്ഠനെ ഉപനയിച്ചു. ഏകദേശം 35–40 വർഷക്കാലം കൊണ്ട് മലങ്കര സഭയുടെ ആരാധനാ ഗീതങ്ങളും, കൂദാശാ ക്രമങ്ങളും എല്ലാ തദ്ദേശീയ ഭാഷയിലേക്ക് ലഭ്യമാക്കി സമ്മാനിച്ചത് വലിയ ഹൃദയമുള്ള ആ കൃശഗാത്രനായ വ്യക്തിയുടെ അക്ഷീണ പരിശ്രമം മൂലം മാത്രമാണെന്ന് അഭിമാനത്തോടെ നമുക്ക് ഓർക്കാം. അദ്ദേഹം അതിന് പ്രതിഫലം ഒന്നും വാങ്ങിച്ചിട്ടില്ല. സഭ അദ്ദേഹത്തിന് വേണ്ടതുപോലെ ഒന്നും നൽകിയിട്ടുമില്ല എന്നാണറിയുന്നത്. സ്മര്യ പുരുഷൻ താൻ സഭാകവിയാണ് എന്നുള്ള അഹന്തയിൽ എങ്ങും സ്റ്റേജുകൾ കൈ അടക്കാനോ അവകാശങ്ങൾ സ്ഥാപിക്കാനോ പോയിട്ടില്ല. അദ്ദേഹം ലളിത ജീവിതത്തിന് ഒരു ഉത്തമ മാതൃകയായിരുന്നു.

ചാണ്ടി സാറിന്റെ നിർദ്ദിഷ്ട ഉദ്യമത്തിന് കൈത്താങ്ങായി പല ഉന്നത സ്ഥാനികളും ഉണ്ടായിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ സഭയെ നയിച്ച എല്ലാ കാതോലിക്കാ ബാവാമാരും അതിന് വേണ്ട ഉത്തേജനവും പ്രോത്സാഹനങ്ങളും നൽകി അദ്ദേഹത്തെ അനുഗ്രഹിച്ചു. അവരിൽ എടുത്തു പറയേണ്ടത് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ ആണ്. അതുപോലെ കോനാട്ട് എബ്രഹാം മല്പാനച്ചന്റേയും മറ്റും സഹകരണവും പ്രോത്സാഹനവും സുറിയാനി ഗീതങ്ങളുടെ രാഗതാളലയങ്ങൾക്ക് അല്പവും വികല്പം വരാതെ മാതൃഭാഷയിലേക്ക് ഭാഷാന്തരം ചെയ്യുവാൻ ഗുരു കാട്ടിയ നൈപുണി അനുഭവൈകവേദ്യം മാത്രമാണ്. ആരാധനയിൽ സംബന്ധിക്കുന്ന നാം സ്വർഗ്ഗീയ ആനന്ദമാണ് അനുഭവിക്കുന്നത്.

ഭാഷാ പാണ്ഡിത്യം, പ്രയോഗ പാടവം, ഔചിത്യദീക്ഷ, സംസ്കൃത ഭാഷാ പരിജ്ഞാനം ഇവയെല്ലാം നൈസർഗ്ഗീയമായ നന്മയോട് നലമോട് ചേർന്നപ്പോൾ ചാണ്ടി സാറിന്റെ കവിത സുന്ദരമായി. പേരിനും പെരുമയ്ക്കും പൊന്നിനും പൊന്നാടയ്ക്കും വേണ്ടി അദ്ദേഹം ഒന്നും ചെയ്തിട്ടില്ല. വചനത്തിന്റെ വിശുദ്ധി കൊണ്ട് മനസ്സിൽ ചിന്തയുടെ സൗരഭ്യം നിറച്ച മഹാനുഭവനാണ് ചാണ്ടി സാർ. സംസ്കൃത ഭാഷ തന്റെ കവിതയെ ദുഷ്കരമാക്കുന്നുയെന്ന ആരോപണത്തെ അദ്ദേഹം ശക്തമായി എതിർക്കുന്നു. ഭാഷയ്ക്ക് ഊർജ്ജവും ഊഷ്മളതയും വേണമെങ്കിൽ സംസ്കൃത ഭാഷാ പദങ്ങളും ആവശ്യാനുസരണം സമ്യക്കായി സമ്മേളിക്കണമെന്നാണ് അദ്ദേഹത്തിന്റെ പക്ഷം.



ജീവിത കാലം മുഴുവൻ ജനനന്മയ്ക്കായി സേവനമനുഷ്ഠിച്ച ആ വന്ദ്യ ഗുരുനാഥൻ ആ നിത്യ ബ്രഹ്മചാരി, നിത്യതയിലേക്ക് നീക്കപ്പെട്ടു. നമുക്ക് പലരേയും സൃഷ്ടിക്കാം അർത്ഥവും ആൾ സ്വാധീനവും ഉണ്ടെങ്കിൽ എന്നാൽ ഒരു കവിയെ സൃഷ്ടിക്കാൻ സാധ്യമല്ല. കവി സ്വയം സൃഷ്ടിക്കപ്പെടുകയാണ്. കവിത സ്വയം വാർന്നു വീഴുന്നു. കാലത്തിന്റെ ചിറകടിയിൽ ദിവസങ്ങളും മാസങ്ങളും വർഷങ്ങളും കടന്നു പോകും. വല്ലപ്പോഴും അപൂർവ്വമായി മാത്രമേ സർഗ്ഗധനരായ കവികൾ ഉണ്ടാകയുള്ളു. അങ്ങനെ വന്നു ചേർന്ന ഒരു പ്രതിഭാ ധനനാണ് ചാണ്ടിസാർ. അദ്ദേഹത്തെ അനശ്വരനാക്കേണ്ടത് നമ്മുടെ കടമ മാത്രം. നസ്രാണികളിൽ കവിതാവാസനയുള്ളവർ ചുരുക്കം. ആ കൂട്ടത്തിൽ നമുക്ക് ഭാഗ്യം കൊണ്ട് ലഭിച്ച ഒരു ആപൂർവ്വ സമ്പത്താണ് സഭാകവി യെന്ന് അറിയപ്പെടുന്ന വെണ്ണിക്കുളം സി. പി. ചാണ്ടി. അദ്ദേഹത്തിന്റെ പാവന സ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. ❖

# സഭാകവി സി. പി. ചാണ്ടി - അനുസ്മരണം

അദ്ദേഹത്തിന്റെ കൃത്യ നിർവ്വഹണ ത്തിന് ഉന്മേഷം നൽകി. ആരാധനാ ഗീതങ്ങൾ കവനം ചെയ്യാൻ അദ്ദേഹം തെരഞ്ഞെടുത്ത സ്ഥലം സഭയുടെ വൈദീകരെ പരിശീലിപ്പിച്ചെടുക്കുന്ന ഓർത്തഡോക്സ് വൈദീക സെമിനാരി അങ്കണവും പഴയ സെമിനാരി ചാപ്പലു മായിരുന്നു. 1964-ൽ മലങ്കരസഭ ഈ ശ്രേഷ്ഠ ഗുരുനാഥന് 'സഭാകവി' എന്ന സ്ഥാനം നൽകി ആദരിച്ചു. മലങ്കര സഭ യുടെ മാർ അപ്രേം എന്ന അപരനാമ ത്തിലും അദ്ദേഹം പൊതുവെ അറിയ പ്പെടുന്നു.

പെരുന്നാൾ ശുശ്രൂഷകൾ, കൂദാശ ക്രമങ്ങൾ, കഷ്ടാനുഭവ ആഴ്ച നമ സ്ക്കാരം, വി. കുർബ്ബാനക്രമം ശ്ലീഹാ നമസ്ക്കാരം, ഹാശാ ശുശ്രൂഷ, വലിയ നോമ്പിലേയും, മൂന്നു നോമ്പിലെയും പ്രാർത്ഥനകൾ, പട്ടംകൊട ശുശ്രൂഷ, വൈദികരുടെ ശവസംസ്ക്കാര ശുശ്രൂഷ (കഹനൈത്ത), ആണ്ടു തക്സാ ക്രമ ങ്ങളും ആനീദ പുസ്തക ക്രമങ്ങളും എന്നിങ്ങനെ സഭയുടെ ആരാധനാ സമൃദ്ധിക്കായി എല്ലാം മലയാള ഭാഷ യിലേക്ക് പദ്യരൂപത്തിൽ പരിഭാഷപ്പെ ടുത്തി.

നർമ്മരസം കലർന്ന സംഭാഷണ ങ്ങൾ അദ്ദേഹത്തെ ഒരു നല്ല അദ്ധ്യാപ കനായും, പ്രസംഗകനായും ഉയർത്തി. സ്വകാര്യ സംഭാഷണങ്ങളിൽ പോലും നർമ്മ രസം കലർത്തുന്നതിൽ അദ്ദേഹം അതീവ തല്പര്യം കാണിച്ചിരുന്നു. ഒരി ക്കൽ കാണുകയും കേൾക്കുകയും ചെയ്ത വ്യക്തികൾ അദ്ദേഹത്തെ ഒരി ക്കലും മറക്കുകയില്ല. അതായിരുന്നു ആ ധന്യ പ്രതിഭയുടെ വ്യക്തിപ്രാഭവവും, ശ്രേഷ്ഠതയും. ഓരോത്തരുടേയും പ്രവൃത്തിയും ജീവിത രീതിയും ഭംഗി യായി മനസ്സിലാക്കുകയും ആരേയും വെറുപ്പിക്കാതെ അവരുടെ വ്യക്തി ത്വത്തെ ഫലിതരൂപത്തിൽ ഈരടികളും, പാരടികളും സൃഷ്ടിച്ച് ഓരോ സന്ദർഭ ത്തിലും കേൾവിക്കാരെ ഹർഷോന്മു ഖരാക്കിയിരുന്നു. അദ്ദേഹത്തിന്റെ സൗന്ദര്യം കൂടുതലും പ്രകടമായിരു ന്നത് അദ്ദേഹത്തിന്റെ ഹൃദയത്തിലാ യിരുന്നു. മറ്റുള്ളവരെ അദ്ദേഹത്തിന്റെ ഫലിതത്തിൽകൂടിയും സ്നേഹ ത്തിൽകൂടിയും സന്തോഷിപ്പിച്ചിരുന്നു എങ്കിലും ചാണ്ടി സാർ ചിരിക്കുന്നത് വളരെ അപൂർവ്വമായിരുന്നു.

ധന്യജീവിതം നയിച്ച ഈ ശ്രേഷ്ഠ ഗുരുനാഥനെ പലനാമത്തിലൂടെ മല ങ്കരസഭ ആദരിക്കുന്നു: സഭാകവി, മല ങ്കരയുടെ മാർ അപ്രേം, മലങ്കരസഭ യുടെ കിന്നരം, തദ്ദേശീയതയുടേയും സ്വാതന്ത്ര്യത്തിന്റേയും വീര യോദ്ധാ വ്, നിമിഷ കവി, നർമ്മഫലിതൻ, മല ങ്കര സഭാ ആരാധനയുടെ നാവ് (ഹൃ ദയം) എന്നിങ്ങനെ വിശേഷാൽ ആദ രിക്കപ്പെടുന്നു. അദ്ദേഹത്തിന് അന്ത്യോപചാരങ്ങൾ നേർന്നു കൊണ്ട് മാക്കാംകുന്ന് കത്തീഡ്രൽ പള്ളിയിൽ നിന്നും ബേസിൽ ദയറാ ചാപ്പലിലേ ക്കുള്ള യാത്ര-അഭിവന്ദ്യ മേല്പട്ടക്കാ രുടേയും, വൈദീകരുടേയും, കന്യാ സ്ത്രീകളുടേയും, വൈദീക വിദ്യാർത്ഥികളുടേയും, നാനാ മതസ്ഥ രായ സഹൃദയരുടേയും ബന്ധു മിത്രാ ദികളുടെയും, നാട്ടുകാരുടേയും അണി ചേർന്നുള്ള വിലാപയാത്ര ഹൃദയ സ്പൃക്കായിട്ടുള്ള ഒരു കാഴ്ച ആയി രുന്നു.



സ്നേഹപൂർവ്വമായ ഭക്തി ആദര വുകളോടുകൂടെ വിനയപൂർവ്വം, മലങ്കരയുടെ മാർ അപ്രേമും, ആരാധനാ നാവുമായ സഭാ കവി ശ്രീ. സി. പി. ചാണ്ടി സാറിന് അന്ത്യാഞ്ജലി നേർന്നു കൊള്ളുന്നു. ❖

*7-ാം പേജിൽ നിന്നു തുടർച്ച....*

ദയറായിലുള്ള ജീവിതകാലഘട്ടം വളരെ ധന്യമായിരുന്നു. ശാരീരിക ക്ലേശം മൂലം കൂടുതൽ വ്യക്തിപരമായ ശ്രദ്ധ അദ്ദേ ഹത്തിന് ആവശ്യമായ സാഹചര്യത്തിൽ സ്വന്തം അനന്തിരവന്റെ വീട്ടിലേക്കു മാറി താമസിക്കേണ്ടി വന്നു, സഭാ കേന്ദ്രത്തിൽ നിന്നും തുമ്പമൺ ഭദ്രാ സനത്തിൽ നിന്നും ചെങ്ങന്നൂർ ഭദ്രാ സന കേന്ദ്രത്തിൽ നിന്നും ക്രമമായി അദ്ദേഹത്തിന് റിട്ടയർമെന്റ് അല വൻസായി ഒരു തുക കൊടുത്തിരുന്നു. അദ്ദേഹത്തെ സന്ദർശിച്ചിരുന്ന വേളക ളിൽ ഗുരുദക്ഷിണ സമർപ്പിക്കുവാൻ ഞാൻ ശ്രദ്ധിച്ചിരുന്നു. അതുപോലെ ദയ റായിലെ സഹപ്രവർത്തകരായിരുന്നു കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാ പ്പോലീത്തായും, ഇപ്പോൾ അമേരിക്കയി ലായിരിക്കുന്ന എം. കെ. തോമ്മസച്ചനും അദ്ദേഹത്തെ സ്നേഹവായ്പോടെ സന്ദർശിക്കുകയും സമ്മാനങ്ങൾ നല്കു കയും ചെയ്തിരുന്നു. ഇതൊക്കെയാണെ ങ്കിലും അദ്ദേഹം സഭയ്ക്കു നല്കിയ നിസ്വാർത്ഥ സേവനത്തിന് അർഹമായ പ്രതിഫലം സഭയിൽ നിന്നു നല്കിയോ യെന്ന് സംശയമാണ് അവശേഷിക്കുന്ന ത്. മേയ് മാസം 4-ാം തീയതി 88-മത്തെ വയസ്സിൽ ലോകത്തോട് വിട വാങ്ങി കർത്തൃസന്നിധിയിലേക്ക് എടുക്കപ്പെട്ട ചാണ്ടിസാർ ഇന്നും സജീവനായി ത്തന്നെ ശിഷ്യഗണത്തിന്റെയും സഹപ്ര വർത്തകരുടെയും സ്നേഹിതരുടെയും ഹൃദയങ്ങളിൽ ജീവിക്കുന്നു. തുടർച്ച യായി എല്ലാ ദിവസവും ബേസിൽ അര മന ചാപ്പലിൽ ഓർമ്മ കുർബാനയും ശവകുടീരത്തിൽ ധൂപപ്രാർത്ഥനയും നടത്തുന്നു. ജൂൺ 13-ാം തീയതി 41-ാം ദിന അടിയന്തിര ശുശ്രൂഷ ക്രമീകരിച്ചി രിക്കയാണ്. ഇതഃപര്യന്തം ഓരോ രീതി യിൽ അദ്ദേഹത്തെ സ്നേഹിച്ച് ആദരിച്ച് ശുശ്രൂഷ നിർവ്വഹിച്ച ഏവരും അനുഗ്ര ഹീതരാണ്. ഔദ്യോഗികമായി അംഗീ കരിക്കപ്പെട്ടില്ലെങ്കിലും അപ്രഖ്യാപിത അത്മായ വിശുദ്ധനായി ഞാൻ അദ്ദേ ഹത്തെ കാണുന്നു. നിസ്വാർത്ഥമായി സഭയെയും സമൂഹത്തെയും സ്നേഹിച്ച് സേവനം അനുഷ്ടിച്ച് എര ിഞ്ഞടങ്ങിയ ഒരു മഹൽ വ്യക്തിയായി അദ്ദേഹം പരിഗണിക്കപ്പെടും. ഒരു ജീവിതം അർത്ഥവത്തായി ജീവിച്ച ഗുരുവേ! അങ്ങയുടെ പാദങ്ങളിൽ നമോ വാകം ജീവന്റെ ഉടയവൻ അങ്ങയെ സ്വീകരിച്ച് യഥാസ്ഥാനപ്പെടുത്തട്ടെ. ❖

# സഭയുടെ അമരഗായകൻ

**കെ. വി. മാമ്മൻ, കോട്ടയ്ക്കൽ**

മലങ്കര സഭയുടെ അതുല്യ മനോഹരമായ ആരാധനാ സാഹിത്യത്തെ സംഗീത സാന്ദ്രമാക്കുകയും സഭാംഗങ്ങൾ ശതാബ്ദങ്ങളായി അർത്ഥമറിയാതെ ഉരുവിട്ടുകൊണ്ടിരുന്ന സുറിയാനി ഗാനങ്ങളെ അർത്ഥം ചോരാതെ മാതൃഭാഷയിൽ സന്നിവേശിപ്പിച്ച് ഹൃദിസ്ഥമാക്കാൻ സഹായിക്കുകയും ചെയ്ത സഭാകവി സഭയുടെ അമരഗായകനാണെന്നുള്ളതിനു രണ്ടുപക്ഷമില്ല. മലങ്കര സഭയുടെ അപ്രേം എന്നും സ്വർഗ്ഗീയ കിന്നരമെന്നും വിശേഷിപ്പിക്കപ്പെടുന്ന സി. പി. ചാണ്ടി, കഴിഞ്ഞ മാസം തന്റെ ആത്മ ചൈതന്യ ധന്യമായ ഗാനങ്ങൾ സദാ അനുരണനം ചെയ്യുന്ന സ്വർഗ്ഗസദനത്തിന്റെ കനക കവാടത്തിൽ എത്തിയപ്പോൾ ഇത് ആരെന്ന് ആരായാതെ മാലാഖ വാതിൽ തുറന്നു കൊടുക്കുകയായിരുന്നു എന്ന് അദ്ദേഹത്തെ അടുത്തറിയാൻ സാധിച്ചിട്ടുള്ളവർക്കു തറപ്പിച്ചു പറയാൻ കഴിയും.

തൊണ്ണൂറിന്റെ പടിക്കൽവരെ എത്തിയ വെണ്ണിക്കുളംകാരനായ ചാണ്ടിയുടെ ജീവിതം സെമിനാരികളിലും ദയറാകളിലും അരമനകളിലും പള്ളികളിലും പള്ളിക്കൂടങ്ങളിലും നിറഞ്ഞു നിന്നു. ബഹുഭാഷാപണ്ഡിതനായിരുന്ന അദ്ദേഹത്തിന്റെ കഴിവുകൾ മനസ്സിലാക്കിയ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമനും



പ. മാത്യൂസ് പ്രഥമനും അവ വേണ്ട വിധത്തിൽ പ്രയോജനപ്പെടുത്തി എന്നും ഇവിടെ ഓർക്കേണ്ടതുണ്ട്. ചുരുക്കി പ്പറയട്ടെ. വെണ്ണിക്കുളം ചക്കാലക്കുന്നേൽ ഫീലിപ്പോസ് ഉപദേശിയുടെയും നിരണം മട്ടയ്ക്കൽ അക്കാമ്മയുടെയും മൂന്നാമത്തെ പുത്രനായി 1916–ൽ സഭാസ്നേഹ–സേവനത്തിന്റെ തൊട്ടിലിലാണു സി. പി. ചാണ്ടി പിറന്നു വീണത്. ഹൈസ്ക്കൂൾ പഠനത്തിനുശേഷം സംസ്കൃതവും അഭ്യസിച്ചു. സുറിയാനി പഠിച്ചത് ഔഗേൻ ബാവായിൽ നിന്നാണ്. ഹൈസ്ക്കൂൾ പഠനകാലത്തു തന്നെ കവിതാ പ്രേമം പിടികൂടിയിരുന്നു. 1943–ൽ ഇരുപത്തിഏഴാമത്തെ വയസ്സിൽ പഴയ സെമിനാരിയിൽ എത്തി അവിടെ മലയാളം അധ്യാപകനായിരിക്കുമ്പോഴാണു ആരാധനാ ഗാനങ്ങളുടെ രചന തുടങ്ങുന്നത്. സെമിനാരിയിൽ ഭക്ഷണം സൗജന്യം. തുഛമായ പ്രതിഫലം. പിന്നീടു വട്ടക്കുന്നേൽ വി. കെ. മാത്യൂസ് അച്ചന്റെ സുറിയാനി ഗദ്യ വിവർത്തനത്തിന്റെ ചുവടു പിടിച്ചു സുറിയാനി രാഗത്തിൽ മലയാള ഗാനങ്ങൾ രചിച്ചു. സുറിയാനിയിൽ നിന്നു മലയാളത്തിലേക്കുള്ള പദാനുപദ മൊഴിമാറ്റം ശ്രമസാധ്യമായ ഒരു കാര്യമായിരുന്നു അദ്ദേഹം ആദ്യം രചിച്ച ഗ്രന്ഥം ഹൂത്തോമ്മാ ആണ്. ഒന്നാമത്തെ ഹൂത്തോമ്മാ ഗാനം ആരംഭിക്കുമ്പോൾ ദൈവത്തെ അഭിസംബോധന ചെയ്യുന്ന "പരമോന്നതമാം പദമതിലമരും പരനാംദേവ" എന്നവരി ആർക്കും ഒരിക്കലും മറക്കാനാവില്ല. അതു ദൈവ സ്നേഹനിർഭരമാണ്.

കൂദാശക്രമങ്ങൾ, കഹനൈത്താ, തൈലാഭിഷേകം, അമ്പതുനോമ്പിലെ നമസ്ക്കാരം, എട്ടുനോമ്പിലെ നമസ്ക്കാരം, ബുധനാഴ്ച നമസ്ക്കാരം, പെങ്കീസ ദുഃഖവെള്ളിയാഴ്ച ഗീതം, മുതലായവ സി. പി. ചാണ്ടിയുടെ പ്രധാന കൃതികളിൽ ചിലതാണ്. ക്യംതായ്ക്കു പകരമുള്ള നമസ്ക്കാരക്രമമാണ് ഏറ്റവും പ്രധാനം.

പുത്തൻകാവിൽ കൊച്ചു തിരുമേനി 1948–ൽ പുത്തൻ കാവിൽ അധ്യാപകനായി നിയമിച്ചു. അന്നു താമസിച്ചത് ചെങ്ങന്നൂർ ബഥേൽ അരമനയിൽ, പിന്നീട് പത്തനംതിട്ട കാതോലിക്കേറ്റിൽ 1976 വരെ പഠിപ്പിച്ചു 60–ാം വയസ്സിൽ പള്ളിക്കൂടം വിട്ടു. അന്നെല്ലാം താമസിച്ചത് ബേസിൽ ദയറായിൽ. അതുകൊണ്ടാണ് സെമിനാരികളും ദയറായും അരമനകളും അവിടത്തെ അന്തേവാസികളും ചാണ്ടിയെ സ്വർഗ്ഗീയ കിന്നരമാകാൻ സഹായിച്ചതെന്നു നേരത്തെ പറഞ്ഞത്.

ലളിതസുന്ദരവും അർത്ഥസമ്പുഷ്ടവും കാവ്യാത്മകവുമായ ഭാഷയിലൂടെ ആധ്യാത്മിക ചിന്താബന്ധുരങ്ങളായ കവിതകൾ രചിക്കണമെങ്കിൽ പ്രവാചക സമാനമായ ദിവ്യാത്മ പ്രചോദനം ഉണ്ടായേതീരൂ. ശുഭ്രവസ്ത്ര ധാരിയായിരുന്ന അദ്ദേഹത്തിന്റെ അകവും പുറവും ഒരു പ്രാവിനെപ്പോലെ വിശുദ്ധിയുടെ പ്രതീകമായിരുന്നു. വേണ്ടാത്തതു കാണാനും കേൾക്കാനും ചാണ്ടിക്കു കഴിവില്ലായിരുന്നു. എന്നാൽ വേണ്ടതു നർമ്മത്തിൽ ചാലിച്ചു കുറിക്കുകൊള്ളുന്ന വിധത്തിൽ എറിഞ്ഞിട്ടുണ്ട്. ആയുസ്സു കുറവാണെന്നു നേരത്തെ ലഭിച്ച ധാരണ മൂലം വിവാഹത്തെപ്പറ്റി ചിന്തിച്ചില്ല.

സി. പി. ചാണ്ടി വളരെയധികം സ്നേഹിക്കുകയും ആരാധനാ മനോഭാവത്തോടെ വീക്ഷിക്കുകയും ചെയ്തിട്ടുള്ള പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമന്റെ വിശുദ്ധ ജീവിതത്തേയും ഔന്നത്യത്തേയുംപറ്റി കാതോലിക്കാ മംഗള ഗാനത്തിൽ

"കർമ്മേൽ മലപോലുന്നതനെ
ഹെർമ്മോനിൽ പനിനിർമ്മലനെ"

എന്നു വിശേഷിപ്പിക്കുമ്പോൾ ഈ പ്രതീകങ്ങളുടെ പ്രസക്തി സജീവമായി സഭാംഗങ്ങളുടെ മുമ്പിൽ ഓടി എത്തുകയായി.

# സഭാകവി സി. പി. ചാണ്ടി – അനുസ്മരണം

ദുഃഖവെള്ളിയാഴ്ച ഗീതങ്ങളിൽപെട്ട കള്ളന്മാരുടെ സംവാദത്തിനും യഹൂദന്മാരോടുള്ള അമർഷ പ്രകടനത്തിനും ഒന്നും ആരാധനയിൽ വലിയ പ്രസക്തിയില്ലെന്നും തന്നോടു പറഞ്ഞതുകൊണ്ടു രചിച്ചതാണെന്നും എന്തായാലും 'മാപ്പിള പാടട്ടെ' എന്നും ചാണ്ടിസാർ തൽ സംബന്ധമായ ചോദ്യത്തിനു ഒരിക്കൽ മറുപടി നൽകി. സംസ്കൃതം പഠിച്ചവർക്കു കഠിന പദപ്രയോഗങ്ങളിൽ പ്രത്യേക താല്പര്യം കാണും. അത് ചാണ്ടി സാറും പ്രയോഗിച്ചിട്ടുണ്ട്. അതേ സമയം

> "നിർമ്മലാ-മുദരേ നിർമ്മലമായ്
> വന്നുവസിച്ചോരു നിർമ്മലനാം
> ആത്മജനെ-പ്രേഷിപ്പിച്ചവനാം
> നിർമ്മല താതൻ സംസ്തുത്യൻ"

എന്ന ഗീതം എത്രമാത്രം അർത്ഥനിർഭരവും സരളകോമളവുമാണ്. സഭാകവി സി. പി. ചാണ്ടിയുടെ മഹത്തായ സേവനം മലങ്കരസഭക്ക് ഒരിക്കലും വിസ്മരിക്കാനാവില്ലെന്നു പ. കാതോലിക്കാബാവാ അടിവരയിട്ടു പറയുന്നു.

അദ്ദേഹത്തെ ഏറ്റവും അടുത്തറിയാവുന്ന–അദ്ദേഹത്തിന്റെ ശിഷ്യൻ കൂടിയായ–ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ 1997–ൽ പറഞ്ഞ വാക്കുകൾ മലങ്കര സഭാംഗങ്ങൾക്കെല്ലാം പറയാൻ പറ്റിയതാണ്. "അദ്ദേഹത്തെ സന്ദർശിക്കുമ്പോഴെല്ലാം സഭക്ക് അദ്ദേഹം ചെയ്ത വിലതീരാത്ത സേവനത്തെ സ്മരിച്ച് നമ്രശിരസ്കനായി നന്ദിയോടെ ഞാൻ വിടപറയുന്നു. സി. പി. ചാണ്ടിയെ വേണ്ട രീതിയിൽ ഈ തലമുറ അറിഞ്ഞാദരിച്ചില്ല എന്ന ദുഃഖസത്യം അവശേഷിക്കുന്നു. കാതോലിക്കേറ്റ് അവാർഡിനു അദ്ദേഹം സർവ്വഥായോഗ്യനാണെന്നു ഞാൻ കരുതുന്നു."

തന്റെ ഗാനങ്ങളുടെ ഇമ്പകരമായ ശബ്ദം ലോകമെങ്ങുമുള്ള മലങ്കര സഭാംഗങ്ങളുടെ അധരങ്ങളിൽ നിശ്ചയമാകും ആഴ്ചവട്ടത്തിന്റെ ഒന്നാം നാളിൽ മേഘമേഖലകളും കടന്നു സ്വർഗ്ഗത്തിൽ എത്തുമെന്നുള്ളതിനാൽ സി. പി. ചാണ്ടി അക്ഷരാർത്ഥത്തിൽ വിശ്വകവിയെന്ന പേരിനർഹനാണ്. എന്റെ സീനിയർ സുഹൃത്തിനു നിത്യശാന്തി ലഭിക്കും; നിശ്ചയം. (സി. പി. ചാണ്ടി

## ചാണ്ടി സാറിന്റെ ഡയറിയിൽ നിന്നും ചില കവിതകൾ



### എന്നും നൽകണമേ

നാഥാ! നല്ലിടയാ!
ഞങ്ങൾക്കേകണമേ
ചക്കപ്പഴമോറ–
ഞ്ചിസ്റ്റലി പഞ്ചാര–
ആപ്പിൾ പൈനാപ്പിൾ
പുട്ടുപഴം റൊട്ടി

പപ്പടമോംലറ്റ്
പാലടകട്‌ലറ്റ്
കരമീൻ കാരറ്റ്
പൈന്തേബിസ്ക്കറ്റ്
തൊടുകറി ഫിഷ്മോളി
ലടുവത്സൻ ബോളി
മുന്തിരി തക്കാളി
ശർക്കര തേൻ കാളി

തൈരുപുളിശ്ശേരി
തോരനെരിശ്ശേരി
പച്ചടി പൊരിപൂരി
കിച്ചടിയുപ്പേരി
എല്ലാമൊന്നില്ലാ
തെന്നുലവനേകണമേ.

### കൂദാശകൾ

മാമ്മച്ചനു മാമോദീസാ
മേരിയ്ക്കു മൂറോനഭിഷേകം
കുറിയാക്കോസിനു കുമ്പസാരം
ലില്ലിക്കുട്ടിക്കു കല്യാണം
കുഞ്ഞിത്തൊമ്മനു കുറുവാന
കൊച്ചപ്പച്ചനു കൈവയ്പ്
പൈലിമൂപ്പനു തൈലം പൂശൽ
ഏഴാണേവം കുട്ടികളേ! കൂദാശകളേഴാ.

### സ്വർണ്ണനാവുകാരനായ ഈവാനിയോസിന്റെ അന്ത്യവചനങ്ങൾ

സമ്പത്തെല്ലാം കവരട്ടെ
തുമ്പമെനിക്കുതരിമ്പില്ല
ഞാനിവിടെത്തി വെറുംകൈയായ്
പോകും തിരികെ വെറുംകൈയായ്
എന്നേ നാടു കടത്തട്ടെ
മന്നിതിലുടയോനുണ്ടെങ്ങും
കൊല്ലട്ടെന്നെക്കല്ലേറാൽ
സ്തേഫാനോസിനെ ഞാനോർക്കും
വാളിലെ നിതല വീശട്ടെ
സ്നാപകരങ്ങൾ സ്നേഹിതനായ്
ആഴിയിലെന്നെത്തള്ളട്ടെ
ആയോനാരിബിയെൻ തോഴൻ
സിംഹക്കുഴിയതിലിട്ടെന്നാൽ
ദാനീയേലുണ്ടെൻ മുമ്പിൽ
വലിച്ചു ചൂളയിലെറിയട്ടെ
എനിക്കുതുണയപ്പൈതങ്ങൾ
എന്നേവാളാൽ കീറട്ടെ
ഏശായാ തരുമാശ്വാസം.



സാറിനെപ്പറ്റി കൂടുതൽ അറിയാൻ ആഗ്രഹിക്കുന്നവർ കെ. വി. മാമ്മനും, ജോയ്സ് തോട്ടയ്ക്കാടും കൂടി രചിച്ച "സഭാകവി സി. പി. ചാണ്ടി; മലങ്കര സഭയുടെ സ്വർഗ്ഗീയ കിന്നരം" എന്ന പുസ്തകം വാങ്ങി വായിക്കുക.)

# ബൈബിളിൽ പദപ്രശ്നം 28



## വലത്തോട്ട്

1. യിരെമ്യാവിനുവേണ്ടി രാജാവിനോടു വാദിച്ചയാൾ (6)
4. കൃമിക്കിരയായി പ്രാണനെ വിട്ടതായി ബൈബിളിൽ പറയുന്നയാൾ (4)
7. ന്യായപ്രമാണം എഴുതിയ കല്ലുകൾ സ്ഥാപിച്ച മല (3)
8. എൽക്കാനായുടെ ആദ്യ മകന്റെ അമ്മ (3)
9. കുഞ്ഞുങ്ങൾക്ക് കൂട് കണ്ടെത്തുന്ന തായി കോരഹ് പുത്രന്മാർ പറയുന്ന പക്ഷി (3)
10. നെഹമ്യാവിന് എതിരുനിന്ന പ്രവാചകി (3)
14. തനിക്കു മുമ്പേ മരിച്ച മകന്റെ പേരുള്ള സ്ഥലത്തുവച്ചു മരിച്ചയാൾ (3)
16. യിസ്രായേൽ രാജാവ് ഹോശേയ കപ്പം നൽകിവന്ന അശൂർ രാജാവ് (6)
17. ആശ്രയം തേടിയവൾക്ക് ആറിടങ്ങഴി യവം നൽകിയവൻ (3)
18. മിനുക്കിയ താമ്രം കൊണ്ട് പണിചെയ്യാൻ സമർഥൻ (4)
19. നെബോ പർവതത്തിൽ മോശ കയറി നിന്ന കൊടുമുടി (3)
21. സെരൂയാപുത്രന്മാരിൽ രണ്ടാമൻ (4)
25. ആചാര്യവേല എന്ന് അർഥം (4)
26. ഏലിയാവിനെ പരിചരിച്ച വിധവയുടെ നാട് (4)
27. റാഹേലിനു ന്യായം നടത്താൻ ദൈവം ബിൽഹായ്ക്കു നൽകിയ മകൻ (2)
28. ആഹശ്വേരോശിന്റെ വെപ്പാട്ടികളുടെ പ്രധാനപാലകൻ (3)
29. യോശീയാവ് രാജാവിന്റെ കാലത്തെ പ്രവാചകി (3)
30. ദാനിയേലിനും മറ്റും പരീക്ഷ നൽകിയ വിചാരകൻ (4)

## താഴോട്ട്

1. ഇടങ്കൈയനായ ന്യായാധിപൻ (3)
2. ശൗൽ രാജാവിന്റെ ഗോത്രം (4)
3. ദേവദാരുവിനു പ്രസിദ്ധി കേട്ട സ്ഥലം (4)
4. ഭർതൃസഹോദരന്റെ 'ഒപ്പം കൂടിയ' രാജ്ഞി (3)
5. ബാബേലിന് അധിപതിയായി മാറിയ യഹൂദൻ (4)
6. ഈ വിശുദ്ധന്റെ നാമത്താൽ പ്രസിദ്ധമാണ് പുതുപ്പള്ളിയും ചന്ദനപ്പള്ളിയും (8)
8. ഒന്നേകാൽ ലക്ഷത്തോളം പരാക്രമികളെ ഒരു ദിവസം കൊന്നവൻ (3)
11. അസത്യവാദികളും മടിയരും പെരുവയറന്മാരുമായവർ (3)
12. ദാവീദ് ശപിച്ച പർവതം (4)
13. യിരെമ്യാവിനെ ദ്രോഹിച്ച പ്രവാചകൻ (4)
14. യെഹസ്കേൽ പ്രവാചകൻ സ്തംഭിതനായി ഒരാഴ്ച പാർത്ത സ്ഥലം (5)
15. പുതിയ യെരൂശലേം നഗരമതിലിന്റെ ആറാം അടിസ്ഥാനം അലങ്കരിച്ച രത്നം (5)
20. "അവർക്ക് ഈ പാപം നിറുത്തരുതേ" പ്രാർത്ഥിച്ചതാര്? (5)
21. കാട്ടുകലയെപോലെ ശീഘ്രഗാമി (4)
22. പശ്ഹൂർ ദ്രോഹിച്ച പ്രവാചകൻ (4)
23. ഈസബേലിന്റെ പിതാവ് (4)
24. ഇയ്യോബിന്റെ സ്നേഹിതരിൽ ഏറ്റവും പ്രായം കുറഞ്ഞയാൾ (3)
26. യഹൂദാ രാജാവ് യെഹോരാം ഏദോമ്യരെ തോൽപിച്ച സ്ഥലം (3)

## പദപ്രശ്നം - 26 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**
1. റാഹേലമ്മ തോമസ്, തുവയൂർ, കടമ്പനാട്
2. ലീല മാത്യു, ഹൈദരാബാദ്
3. ലീല ചെറിയാൻ, ജലഹള്ളി, ബാംഗ്ലൂർ

4. ഏലിയാമ്മ പൗലോസ് ചെല്ലങ്കോട്, വയനാട്; 5. ഏലിയാമ്മ ഗീവർ, കുന്നംകുളം; 6. ഏലിയാമ്മ സഖറിയ കൊൽക്കത്ത; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. ഏലിയാമ്മ തോമസ്, നിരണം; 9. ഏലിയാമ്മ വർഗീസ്, ജലഹള്ളി, ബാംഗ്ലൂർ; 10. ഏലിയാമ്മ ജോൺ, വിക്രോളി, മുംബയ്; 11. ഏലിയാമ്മ ഐസക്, പുത്തൂർ കൊല്ലം; 12. ഏലിയാമ്മ എബ്രഹാം, കളമശേരി; 13. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 14. ആലീസ് വർഗീസ്, കറുകച്ചാൽ, കോട്ടയം; 15. മറിയാമ്മ ഫിലിപ്പ്, കുറ്റൂർ, തിരുവല്ല; 16. മറിയാമ്മ മാത്യു, കളമശേരി 17. മറിയാമ്മ ജോൺ, പങ്ങട, കോട്ടയം; 18. ശോശാമ്മ മത്തായി, ചെങ്ങറ, കോന്നി; 19. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 20. സൂസമ്മ ദാനിയേൽ, കരീപ്ര, കുണ്ടറ; 20. സൂസമ്മ ദാനിയേൽ, കരീപ്ര, കുണ്ടറ; 21. സൂസമ്മ രാജൻ, കൊൽക്കത്ത; 22. സൂസമ്മ രാജൻ, കൊൽക്കത്ത; 23. ഓമന രാജൻ, ഹൈദരാബാദ്; 24. ഓമന ചാക്കോ, നിരണം; 25. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 26. തങ്കമ്മ എബ്രഹാം, കൊടുകുളഞ്ഞി, ചെങ്ങന്നൂർ; 27. സാറാമ്മ തമ്പി, കോയമ്പത്തൂർ; 28. സാറാമ്മ സൈമൺ, മങ്ങാരം, പന്തളം; 29. ലീലാമ്മ മാമ്മൻ, മാങ്ങാനം, കോട്ടയം; 30. ലീലാമ്മ ജോർജ്ജ്, ജലഹള്ളി, ബാംഗ്ലൂർ; 31. അന്നമ്മ മത്തായി, ആലുവ; 32. ചിന്നമ്മ ജോൺ, ഉള്ളൂർ, തിരുവനന്തപുരം; 33. വി. എ. തോമസ്, കറ്റാനം; 34. ബീന തോമസ്, തൃക്കോതമംഗലം, കോട്ടയം; 35. ഗ്രേസിക്കുട്ടി ജോസഫ്, നെടുമാവ്, കോട്ടയം; 36. മോളി മാത്യു, നാരങ്ങാനം; 37. കുമാരി ചാക്കോ, ന്യൂഡെൽഹി; 38. എലിസബത്ത് തമ്പി, കൊച്ചി; 39. രഞ്ജിനി റജി കളമശേരി; 40. സുജ മോൻസി, ബാംഗ്ലൂർ; 41. ബിജി കെ. സഞ്ജയ് റൂർക്കല, ഒറീസ; 42. റിഷ സാറ കുര്യാക്കോസ്, ന്യൂഡെൽഹി; 43. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡൂപ്, മുംബയ്; 44. ഡെന്നി സി. അലക്സ്, നെടുമാവ്; 45. ഡെയ്സി മാത്യു, നിരണം; 46. റൂബി മറിയം മത്തായി, മണ്ണുത്തി കോളെജ്, തൃശൂർ.

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ: രാജി എബ്രഹാം, വെൺപാല, തിരുവല്ല; ടി. സി. മാത്തപ്പൻ, കുന്നംകുളം; റെയ്ച്ചൽ അലക്സാണ്ടർ, പൂനെ; മറിയാമ്മ വർഗീസ്, ഇടപ്പാവൂർ; കുഞ്ഞുമോൻ, ജലഹള്ളി, ബാംഗ്ലൂർ; കുഞ്ഞുമോൾ ജോർജ് കാർത്തികപ്പള്ളി; അന്നമ്മ ജോർജ്, കാർത്തികപ്പള്ളി; മറിയാമ്മ വർഗീസ്, ആനിക്കാട്; മറിയാമ്മ ഇടിക്കുള, കൈപ്പട്ടൂർ, പത്തനംതിട്ട.)

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല–690539

ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-07-2005

## പദപ്രശ്നം - 26, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ഈ | വാ | നി | ഷോ | സ് | ക | ഐ | നെ | യാ | സ് |
| ശ് | ബോ | ക്രി | ബേ | ധാ | ന്യ | ക | കീ | ശോ | ൻ |
| ബോ | വ | സ് | ൽ | നാ | ക | മ | ദോ | ബേ | ഏ |
| ശെ | നേ | പൊ | പൗ | രോ | ഹി | ത്യം | ൻ | യാം | ദെ |
| ത്ത് | ർ | സ് | ലോ | ഹ | സ് | അ | ക്ക | നാ | ൻ |
| അ | ഗ | ബോ | സ് | ണം | കീ | മാ | ളം | തെ | അ |
| നീ | സ് | അ | ഏ | ലെ | യാ | സാ | ർ | ഷോ | നാ |
| ശ | ലോ | മോ | ൻ | കേ | വ് | യി | ത്രോ | ഫി | പീ |
| ഗ് | വി | സ് | തെ | ഫാ | നോ | സ് | സൂ | ലോ | ക്കോ |
| കു | റ | ത | ന്തീ | നോ | സ് | പോ | ലീ | സ് | ൽ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.



ലേഖനം

# മലങ്കരസഭയുടെ ദൂതന് എഴുതുക

ഫാ. സി. കെ. വറുഗീസ്, കൊച്ചേരിൽ

*കോട്ടയം ഭദ്രാസനത്തിലെ വൈദീകർക്കായി 1998–ൽ അഭി വന്ദ്യനായ ബ. റ്റി. ജെ. ജോഷ്വാച്ചൻ വെളിപാട് പുസ്തകത്തിലെ ഏഴു സഭകളെ ആസ്പദമാക്കിക്കൊണ്ട് ബൈബിൾ ക്ലാസ്സുകളെടുത്തു. ആ സന്ദർഭത്തിൽ 'മലങ്കര സഭയുടെ, ദൂതന് എഴുതുക' എന്നൊരു assignment വൈദീകർക്കായി നല്കി. അതിൽ ഒന്നാം സമ്മാനാർഹമായ ദൂതാണിത്. ഈ ദൂത് കാലീക പ്രസക്തിയുള്ളതിനാൽ പ്രസിദ്ധീകരിക്കുന്നു.*

**എന്നിരുന്നാലും വിശ്വാസ വീരന്മാരായ ശ്രേഷ്ഠ വ്രതന്മാരുടെ ഒരു ചെറിയ നിര നിങ്ങളിലുണ്ട്. അവർ കറകളഞ്ഞ ജീവിതത്തിനുടമകളത്രെ. അവർ എന്റെ കിരീടത്തിലെ പൊൻമുത്തുകളാണ്. അവരിൽ ഞാൻ ആനന്ദിക്കുന്നു.**

മലങ്കര സഭയുടെ ദൂതന് എഴുതുക അഗ്നി ജ്വാലയ്ക്ക് സമാനമായ കണ്ണുകളുള്ളവനും ഹൃദയങ്ങളുടെ ആഴങ്ങളെയും ആലോചനകളെയും ആരായുന്നവനുമായവൻ അരുളി ചെയ്യുന്നത്:

"നീ എവിടെ പാർക്കുന്നുവെന്നും, അത് സാത്താന്റെ സിംഹാസനമുള്ളിടം എന്നും ഞാനറിയുന്നു. എന്റെ സാക്ഷിയും വിശ്വസ്ത ശിഷ്യനുമായ തോമായെ ശൂലം കൊണ്ട് കുത്തിക്കൊന്നിട്ടും അവൻ വിശ്വസിച്ചതും പ്രചരിപ്പിച്ചതുമായ വിശ്വാസം മുറുകെപ്പിടിച്ചിരിക്കുന്നവർ നിന്നിലുണ്ട്. അവന്റെ നാമം ഉയർത്തികാട്ടുന്നതിൽ നീ സഹിക്കുന്ന കഷ്ടപ്പാടുകൾ സന്തോഷപ്രദം തന്നെ."

നിന്റെ പ്രവൃത്തി, സ്നേഹം, ആരാധന, ശുശ്രൂഷ, സഹിഷ്ണുത, പരോപകാരം, വിശ്വസ്തത എന്നിവ ശ്ലാഘനീയം തന്നെ. വിഘടിച്ചു നില്ക്കുന്നവരെ ചേർത്തുകൊള്ളുവാനുള്ള നിന്റെ മനസ്സും താല്പര്യവും, ഭവനരഹിതരോടുള്ള നിന്റെ ദയാവായ്പും, പ്രകൃതിക്ഷോഭത്തിനിരയാകുന്നവരുടെ നേരെയുള്ള ഔദാര്യവും, വിവാഹ പ്രായമായിട്ടും വിവാഹിതരാകുവാൻ സാധിക്കാത്ത പാവപ്പെട്ട യുവതികളുടെ നേരേയുള്ള നിന്റെ കൃപാ കടാക്ഷവും, രോഗികൾക്കും ഞെരുക്കമനുഭവിക്കുന്നവർക്കുമുള്ള നിന്റെ കാരുണ്യ നിലയങ്ങളും സഹായവും, ദരിദ്രരുടെ സംരക്ഷണത്തിനും പോഷണത്തിനുമുള്ള നിന്റെ അഭയഭവനങ്ങളും, ബാലഭവനങ്ങളും, പ്രതീക്ഷാഭവനങ്ങളും, അബലകൾക്കും ആലംബഹീനർക്കും അശരണർക്കുമായി നീ ഒരുക്കിയിരിക്കുന്ന ആശ്വാസ ഭവനങ്ങളും, അജ്ഞാനാന്ധകാരത്തിൽ നിന്നും വിജ്ഞാനത്തിന്റെ വെള്ളിവെളിച്ചത്തിലേക്ക് എന്റെ ജനത്തെ നയിക്കുവാൻ വിദ്യാഭ്യാസ മേഖലയിൽ നീ ചെയ്യുന്ന സേവനങ്ങളും, തൊഴിൽ രഹിതരോടുള്ള നിന്റെ മനോഭാവവും, ദുഃഖിതരെയും, ക്ലേശിതരെയും, പീഡിതരെയും ആശ്വസിപ്പിക്കുവാനുള്ള കാലാ കാലങ്ങളിലെ നിന്റെ പ്രവർത്തനവും എനിക്ക് പ്രിയമായിരിക്കുന്നു. അത് എന്റെ മനസ്സിനെ തണുപ്പിക്കുന്നു.

എന്റെ ജനത്തെ സത്യവിശ്വാസം പഠിപ്പിക്കുന്നതിനുള്ള ക്രമീകൃതമായ പാഠ്യ പദ്ധതികളും പ്രവർത്തനങ്ങളും വിവിധ നിലകളിൽ ഭംഗിയായി നടക്കുന്നുവെന്നു കാണുന്നതിൽ അനല്പമായ സന്തോഷമുണ്ട്.

തീക്ഷ്ണ വിശ്വാസികളായ വ്രതന്മാരെ കുറഞ്ഞോന്നാണങ്കിലും നിന്നിൽ കാണുന്നു. അവർ തങ്ങളുടെ പിൻ തലമുറകളെ നേർ വഴിയിൽ നയിക്കുന്നതിൽ ഞാൻ സംതൃപ്തനാണ്.

ഉച്ചനീചത്വങ്ങളും, ദുർനടപടികളും, മദ്യപാനം പോലുള്ള ജീർണ്ണതകളും പരിഹരിക്കുവാൻ വൈകിയ വേളയിലാണെങ്കിലും നീ മനസ്സുവച്ചതിൽ ഞാൻ ആനന്ദിക്കുന്നു.

എങ്കിലും, ദ്രവ്യം സമ്പാദിപ്പാനും, ഒലിവുതോട്ടവും, മുന്തിരിത്തോട്ടവും, ആടുമാടുകളെയും നേടുവാനും, ലക്ഷങ്ങൾ കോടികളാക്കുവാനും, സ്ഥാപനങ്ങൾ ഉണ്ടാക്കി ലാഭം കൊയ്യുവാനും വെമ്പൽ കൊള്ളുന്ന ഗേഹസിയുടെ പിൻഗാമികൾ നിന്റെ മുൻപിൽ ശക്തി പ്രാപിക്കുന്നത് നീ കാണുന്നില്ലേ? അതിനു നീ വിശറി പിടിക്കുന്നതെന്ത്?

എന്റെ ജനനവും ലളിത ജീവിതവും പ്രഘോഷിക്കുന്ന നിങ്ങൾ എന്റെ സുവിശേഷം കാറ്റിൽ പറത്തി മണിമന്ദിരങ്ങളും കോൺക്രീറ്റ് സൗധങ്ങളും നിർമ്മിച്ച് വ്യവസായം നടത്തി കോഴ വാങ്ങി തടിച്ചുകൊഴുത്ത് ഉല്ലസിക്കുവാൻ വെമ്പൽ കൊള്ളുന്നതെന്ത്? എന്റെ രാജ്യം ഐഹീകമോ?

ആരംഭത്തിൽ സന്തോഷപൂർവ്വം ആപാദചൂഡം നീ എടുത്തണിഞ്ഞു പ്രതിജ്ഞ ചെയ്ത ദാരിദ്ര്യം, അനുസരണം, ബ്രഹ്മചര്യം എന്നീ സുകൃതങ്ങൾ വലിച്ചെറിഞ്ഞ് ലളിത ജീവിതം ഘോരഘോരം ഉല്ലേഖനം ചെയ്തും ആലേഖനം ചെയ്തും മറ്റുള്ളവരെ കണ്ണിലും, മനസ്സിലും ബുദ്ധിയിലും കരിമ്പുകയുടെ പുകമറ സൃഷ്ടിച്ച് അധികാരത്തിന്റെ സൗഭാഗ്യത്തിന്റെയും സുഖലോലുപതയുടെയും ലാലസതയിൽ ആനന്ദിച്ചാറാടാൻ ശ്രമിക്കുന്നതെന്ത്? നിങ്ങളുടെ സ്വകാര്യ സമ്പാദ്യത്തിന്റെ കണക്കുകൾ എനിക്കറിയാം. നിങ്ങൾ ഭൂമിയിൽ നിക്ഷേപങ്ങളെ സ്വരൂപിക്കുന്നു. സ്വർഗ്ഗത്തിൽ, എന്റെ സന്നിധിയിൽ നിനക്ക് എന്തുണ്ട് എന്നു നീ ചിന്തിച്ചിട്ടുണ്ടോ?

എന്നിരുന്നാലും വിശ്വാസ വീരന്മാരായ ശ്രേഷ്ഠ വ്രതന്മാരുടെ ഒരു ചെറിയ നിര നിങ്ങളിലുണ്ട്. അവർ കറകളഞ്ഞ ജീവിതത്തിനുടമകളത്രെ. അവർ എന്റെ കിരീടത്തിലെ പൊൻമുത്തുകളാണ്. അവരിൽ ഞാൻ ആനന്ദിക്കുന്നു.

അവ്വണ്ണം എന്റെ ജനം ദുർന്നടപ്പ് ആചരിപ്പാനും അവരുടെ മുമ്പിൽ ഇടർച്ച വെയ്പാനും ബാലാക്കിന് ഉപദേശം കൊടുത്ത ബിലയാമിന്റെ ഉപദേശം പിടിച്ചിരിക്കുന്നവരല്ലേ നിന്റെ ആലോചനാ സംഘത്തിലെ കുറെപ്പേരെങ്കിലും? ആത്മീകവും ലൗകീകവുമായ കാര്യങ്ങളിൽ തീരുമാനമെടുക്കുന്ന നിന്റെ മാനേജിംഗ് കമ്മറ്റിയിൽ മദ്യപന്മാരും, ദുരാഗ്രഹികളും, സ്ഥാപിതതാല്പര്യക്കാരും കയറിപ്പറ്റിയെടുക്കുന്ന തീരുമാനം എന്റെ നാമത്തിലുള്ളതോ? നീ അതിനെപ്പറ്റി ചിന്തിച്ചിട്ടുണ്ടോ? നിഷ്ഠയോടെ ആരാധനയിൽ സംബന്ധിക്കുന്നവരും, യാമപ്രാർത്ഥനയും, നോമ്പും, ഉപവാസവും, എന്റെ നിയമങ്ങളും ജീവിതക്രമമാക്കിയവർ എത്ര പേരുണ്ട്? നല്ല സാക്ഷ്യം പ്രാപിച്ചവർ എത്ര? നിന്റെ മൗനസമ്മതവും അനുഗ്രഹാശിസ്സുകളും അവർക്കില്ലെന്നു പറയാമോ?

നിങ്ങളുടെ പെരുന്നാളുകൾ എനിക്കു സഹിച്ചുകൂടാ. ആനയും അമ്പാരിയും, നാടകവും സന്ധ്യാ നമസ്ക്കാരവും, ഗാനമേളയും സുവിശേഷ പ്രസംഗവും, മിമിക്രിയും റാസ്സയും വെടിക്കെട്ടും, ചെണ്ടകൊട്ടും വി. കുർബാനയും കതിനാ വെടിയും ഒക്കെ സമഞ്ജസമായി പൊരുത്തപ്പെടുത്തി പെരുന്നാൾ ഗംഭീരമായി പൊടിപൊടിച്ചാൽ ഞാൻ അവിടേക്ക് എഴുന്നള്ളുമെന്ന് നീ വിചാരിക്കുന്നുണ്ടോ? ഇതാകുന്നുവോ എന്റെ പെരുന്നാളുകൾ? ഇതാകുന്നുവോ എന്റെ ഉത്സവ ദിനങ്ങൾ? ഇങ്ങനെയോ ഇവയെ ആചരിക്കേണ്ടത്? നീ എന്തിനിവ അനുവദിച്ചുകൊടുക്കുന്നു? അവ എനിക്ക് അസഹ്യം! ഞാൻ അവ സഹിച്ചു മുഷിഞ്ഞിരിക്കുന്നു. കാട്ടിലെ മൃഗങ്ങളൊക്കെയും എനിക്കുള്ളവയല്ലയോ? ഞാൻ അവയോടു കല്പിച്ചാൽ അവ നിന്റെ റാസയിലേക്കു കടന്നു വന്നാൽ, നീ ഒരുക്കിയ റാസ്സയുടെ ഗതി എന്താകും? ഞാൻ വിരലൊന്നു ഞൊടിച്ചാൽ ആകാശ മണ്ഡലത്തിൽ ഉണ്ടാകുന്ന പ്രകമ്പനം കൊള്ളിക്കുന്ന ഇടിയും മിന്നലും തടയാൻ മതിയാവുന്ന ആയുധങ്ങൾ നിന്റെ ആവനാഴിയിലുണ്ടോ? പിന്നെന്തിനു വെടിമരുന്നുകൊണ്ടുള്ള ഈ കോപ്രായങ്ങൾ നീ അനുവദിക്കുന്നു? എന്റെ ജനം പട്ടിണികിടക്കുമ്പോൾ ലക്ഷങ്ങൾ മുടക്കിയുള്ള ഈ ആഘോഷങ്ങൾ അവസാനിപ്പിക്കൂ.

എന്റെ പുരോഹിതന്മാരുടെ ഇടയിൽ ദുഷ്ടന്മാരെ ഞാൻ കാണുന്നു. അവർ വേട്ടക്കാരെപ്പോലെ പതിയിരിക്കുന്നു. അവർ എന്റെ ആടിനെ പാലിക്കേണ്ടതിനു പകരം അതിനെ അറുത്തു മേദസ്സ് ഭക്ഷിക്കുന്നു. എന്റെ ആടുകളെ തമ്മിലടിപ്പിച്ച് അതിൽ നിന്നും ചോര വലിച്ചു കുടിച്ചു മദിക്കുവാൻ അവർ വെമ്പൽകൊള്ളുന്നു. അവർ മഹാന്മാരും ധനവാന്മാരുമായി പുഷ്ടിവച്ചു മിന്നുന്നു. ദുഷ്കാര്യങ്ങളിൽ അവർ കവിഞ്ഞിരിക്കുന്നു. അവർ ശുദ്ധവും അശുദ്ധവും തമ്മിൽ വേർതിരിക്കുന്നില്ല. മലിനവും നിർമലവും തമ്മിലുള്ള ഭേദം കാണിച്ചു കൊടുക്കുന്നില്ല. ഞാൻ അവരുടെ മദ്ധ്യേ അശുദ്ധനായി ഭവിക്കത്തക്കവണ്ണം എന്റെ നിയമങ്ങളോടു വെള്ളം ചേർത്തു കണ്ണടയ്ക്കുന്നു. ഇതെനിക്കു സഹിച്ചുകൂടാ. ഇവരുടെ നേരേ നീ മൗനമായിരിക്കുന്നതെന്ത്? എന്റെ പേരിൽ നിങ്ങൾ ചെയ്യും വേലകൾ കണ്ടു ഞാൻ മടുത്തിരിക്കുന്നു. ഞാൻ ഉൾപൂവുകളെയും ഹൃദയങ്ങളുടെ ആഴങ്ങളെയും ആരായുന്നവൻ എന്നു നീ മനസ്സിലാക്കാത്തതെന്തുകൊണ്ട്? എങ്കിലും, നിഷ്ഠയോടെ ആത്മാർത്ഥമായി ശുശ്രൂഷ നടത്തുന്ന ഒരു വിഭാഗം അതിലുണ്ട്. അവരുടെ നിമിത്തം എന്റെ മനസ്സലിയുന്നു.

ഇടങ്കയ്യും വലങ്കയ്യും തമ്മിൽ തിരിച്ചറിയാത്ത 97 കോടി ജനങ്ങൾ ഭാരതത്തിൽ ജീവിക്കുമ്പോൾ അവരോട് എന്റെ നാമം ഘോഷിപ്പാൻ നീ ചില വാതായനങ്ങൾ തുറന്നിരിക്കുന്നതു ഞാൻ കാണുന്നു. മന്ദിച്ചിരിക്കാതെ കൂടുതൽ ഉത്സാഹവും ശുഷ്കാന്തിയും ചുറുചുറുക്കും ആത്മാർത്ഥതയും ഇക്കാര്യത്തിൽ കാട്ടുക. എന്റെ വേല നിറപടിയായി ചെയ്യുക. ലാഭേച്ഛ വെടിഞ്ഞ്, കഷ്ടവും നഷ്ടവും ഉപദ്രവവും പ്രയാസങ്ങളും സഹിച്ച്, എന്റെ വാത്സല്യ ശിഷ്യനായ തോമായെ ഞാൻ ഭരമേല്പിച്ച ദൗത്യം ആത്മാർത്ഥതയോടെ നിറപടിയായി ചെയ്യുക. അതായിരിക്കട്ടെ നിന്റെ ലക്ഷ്യം. അതിനായിട്ടല്ലോ നീ വിളക്കപ്പെട്ടിരിക്കുന്നത്.

അല്ലങ്കിൽ ഞാൻ വടക്കുനിന്നും ശത്രുവിനെ വരുത്തും. നിനക്കു ഞെരുക്കത്തിന്റെ അപ്പം തിന്മാൻ തരും. കണ്ണുനീരിന്റെ പാനപാത്രം കുടിപ്പാനും തരും. നിങ്ങളിൽ ചിലരെ വാളിന്റെ വായ്ത്തലയാൽ കൊല്ലിക്കും. നിങ്ങൾ പീഡനത്തിനിരയാകേണ്ടിവരും. നിന്റെ അതിപുഷ്ടന്മാരിൽ ചിലരെ കാരാഗൃഹത്തിലാക്കും. നീതിക്കായി നീ നിലവിളിക്കും. ആരും കേൾക്കയില്ല താനും. നീ എല്ലാവരാലും തള്ളപ്പെട്ടവനും വെറുക്കപ്പെട്ടവനുമായിത്തീരും. നിനക്കു തന്നിരി

# വിശ്വാസപാഠം

## കർത്താവിന്റെ സഹോദരങ്ങൾ എന്നത് വി. കന്യകമറിയാമിനു ജനിച്ച മക്കൾ ആയിരുന്നുവോ?

അല്ല എന്നാണ് വി. വേദപുസ്തകവും പുരാതന രേഖകളും അനുശാസിക്കുന്നത്. മത്തായി 13:55-56, മർക്കോസ് 6:1-3 ഭാഗങ്ങൾ വായിക്കുമ്പോൾ കർത്താവിന് യാക്കോബ്, യോസേ, യൂദാ, ശീമോൻ എന്നീ സഹോദരന്മാരും ചില സഹോദരിമാരും ഉണ്ടായിരുന്നതായാണ് മനസ്സിലാകുന്നത്. പൗലൂസ് ശ്ലീഹാ, താൻ കർത്താവിന്റ സഹോദരനായ യാക്കോബിനെ കണ്ടു എന്നു പറയുന്നുണ്ട് (ഗലാ. 1:19) സെബദി പുത്രനായ യാക്കോബിൽ നിന്നു വ്യത്യസ്തനായി ഇദ്ദേഹത്തെ ചെറിയ യാക്കോബ് എന്നാണ് വിളിച്ചിരിക്കുന്നത് (മർക്കോസ് 15:40). വേറൊരു ഭാഗത്ത് ഈ യാക്കോബിനെ അൽഫായിയുടെ മകൻ എന്നും വിളിച്ചിരിക്കുന്നു (മത്താ. 10:3). ഇദ്ദേഹം ഒരു അപ്പോസ്തോലൻ ആയിരുന്നു (ഗലാ. 1:19, മത്താ. 10:3). യാക്കോബിന്റെയും യോസെയുടെയും അമ്മയായ മറിയാമിന്റെ ഭർത്താവിന്റെ പേരു ക്ലെയോപ്പാ എന്നായിരുന്നു. (യോഹ. 19:25) ക്ലെയോപ്പായുടെ ഭാര്യയായ മറിയാം കർത്താവിന്റെ അമ്മയായ മറിയാമ്മിന്റെ സഹോദരിയാണ്. വി. മറിയാമിന്റെ സഹോദരിയുടെ മക്കൾ കർത്താവിനെ സംബന്ധിച്ചിടത്തോളം സഹോദരങ്ങളാണ് (cousins).

സഭാ പിതാക്കന്മാരായ മാർ അപ്രേം, മാർ എപ്പിഫാനിയോസ് തുടങ്ങിയവർ കർത്താവിന്റെ സഹോദരങ്ങൾ യൗസേഫിന്റെ ആദ്യഭാര്യയിൽ നിന്ന് ഉളവായവർ എന്നാണ് ചിത്രീകരിക്കുന്നത്. എല്ലാ സഹോദരങ്ങളുടെ കാര്യത്തിലും അതു ശരിയല്ലെങ്കിലും ചിലരെങ്കിലും ആ രീതിയിൽ ഉള്ളവരായിരിക്കാം. എന്തായാലും യേശു അല്ലാതെ കന്യകമറിയാമ്മിന് മറ്റു മക്കൾ ഇല്ലായിരുന്നു എന്നതാണ് വി. വേദപുസ്തക സത്യം. ക്രൂശിൽ കിടന്നുകൊണ്ട് കർത്താവ് തന്റെ അമ്മയെ ഏൽപ്പിക്കുന്നത് താൻ സ്നേഹിക്കുന്ന ശിഷ്യന്റെ പക്കലാണ് (യോഹ. 19:26-27). മറ്റു മക്കൾ കന്യകമറിയാമ്മിനുണ്ടായിരുന്നുവെങ്കിൽ ഇതിന്റെ ആവശ്യമുണ്ടായിരുന്നുവോ? ലോകത്തിന്റെ നാഥൻ ഇരുന്ന സിംഹാസനമായ കന്യകമറിയാമിന്റെ ഉദരത്തിൽ മറ്റാർക്കെങ്കിലും പ്രവേശിക്കുവാനോ ഇരിക്കുവാനോ സാധിക്കുമോ?

❖

ക്കുന്ന ആരാധനാ സ്വാതന്ത്ര്യം എടുത്തു കളയും. നിന്റെ മക്കൾ ഭീതിയോടെ വിറയ്ക്കും നെടുവീർപ്പും ദീനരോദനവും അവിടവിടങ്ങളിൽ ഉണ്ടാകും. വിശ്വാസ വീരന്മാരുടെ മനോധൈര്യം ക്ഷയിക്കും. പലരും എന്നെ ഉപേക്ഷിച്ച് എന്നിലുള്ള വിശ്വാസം തള്ളിപ്പറയുവാനും ഇടയാകും.

ആകയാൽ മാനസ്സാന്തരപ്പെടുക, ഏതുവഴികളിൽ നീ വീണിരിക്കുന്നുവോ ആ വഴികളെ ക്രമപ്പെടുത്തുക. എന്റെ വേല നിറപടിയായി ചെയ്യുക. ജയിക്കുന്നവനു ഞാൻ വെള്ളയുടുപ്പും ജീവകിരീടവും മറഞ്ഞിരിക്കുന്ന മന്നായും കൊടുക്കും."

❖

ലേഖനം

ലിജേഷ് ചിറത്തലാട്ട്

# ഇടം നഷ്ടമാകുന്ന യുവത്വം

> "എന്താണ് ജീവിതത്തിന്റെ അർത്ഥം എന്ന ചിരന്തനമായ ചോദ്യം എപ്പോഴും അനുവദിക്കണം. അതനുവദിക്കാത്ത ജീവിത ദർശനം അപൂർണ്ണമാണ്" – ഒ. വി. വിജയൻ

**നമ്മുടെയൊക്കെ ജീവിതപരിസരങ്ങളിൽ തങ്ങളുടേതായ ഇടം നഷ്ടപ്പെട്ടിരിക്കുന്ന ഒരു കൂട്ടമാണ് യുവത്വം. നഷ്ടമായതിനെക്കുറിച്ചുള്ള ബോധവും ഇവർക്കന്യമാണ്. സ്വന്തം സാന്നിധ്യമറിയിക്കാനുള്ള മൗലിക ചോദന നഷ്ടമാകുന്നിടത്ത് തങ്ങളുടേതായ ഇടം നിർമ്മിക്കലും വേറിട്ട ശബ്ദം രൂപവത്ക്കരിക്കലും അസാദ്ധ്യമാകുന്നു.**

### ഒന്നാം പാഠം

ഏറെ ബോധങ്ങൾ നിർമ്മിക്കപ്പെടാത്ത ഒരു തോട്ടം. ആശയങ്ങളുടെയും സിദ്ധാന്തങ്ങളുടെയും സംഘട്ടനങ്ങളില്ലാതിരുന്ന കാലം. അന്നവിടെ വറ്റാത്ത നദികളുണ്ടായിരുന്നു. എന്നാൽ അവയൊന്നും തങ്ങളുടെ തീരങ്ങളെ ആക്രമിച്ചിരുന്നില്ല. വിളകൾ ഉല്പാദിപ്പിക്കപ്പെട്ടത് പണത്തിന് വേണ്ടിയായിരുന്നില്ല; മനുഷ്യർക്ക് വേണ്ടിയായിരുന്നു. അവിടുത്തെ മനുഷ്യർക്ക് ദൈവം ഒരു ബോധം നല്കിയിരുന്നു ശേഷമുള്ള പ്രകൃതിയിൽ അദ്ധ്വാനിക്കുന്നതിനും അതിനെ കാക്കുന്നതിനും പകരം വിവേചനബുദ്ധ്യാ ഫലങ്ങൾ ഭക്ഷിക്കുന്നതിനുമുള്ള ബോധം. ഉച്ചതിരിഞ്ഞപ്പോൾ അവർ ദൈവത്തിന്റേതല്ലാത്ത ഒരു ശബ്ദം കേട്ടു. അത് പുതിയൊരു ബോധത്തിന്റെ നിർമ്മാണമായിരുന്നു. തങ്ങളെ ഏല്പിച്ചിരുന്ന ലോകത്തിന്റെ പ്രതിനിധിയായി പാമ്പ് ആദ്യമായി സംസാരിച്ചു . പാമ്പിന്റെ ശബ്ദം അവർക്ക് പുത്തൻ ബോധം നല്കി. കാഴ്ചകളുടെ സൗന്ദര്യത്തെക്കുറിച്ചും നൂതന രുചികളെക്കുറിച്ചും ജ്ഞാന സമ്പാദനത്തിന്റെ എളുപ്പവഴികളെക്കുറിച്ചുമുള്ള ബോധം. സർവ്വോപരി, ദൈവശബ്ദത്തെ മറക്കുന്നതിനും നിലനില്ക്കുന്ന സന്തുലിത സാമൂഹിക വ്യവസ്ഥിതിയെ തകർക്കുന്നതിനും വ്യക്തി താല്പര്യങ്ങൾ നേടിയെടുക്കുന്നതിനുമുള്ള ബോധം. അങ്ങനെ ആ മനുഷ്യർക്ക് അവരുടെ ഇടം നഷ്ടപ്പെട്ടു. അതേത്തുടർന്ന് അവർ പരസ്പരം കുറ്റപ്പെടുത്തലുകൾ ആരംഭിച്ചു. അന്തരീക്ഷം ആരോപണങ്ങളാൽ മലിനമായി. പിന്നീട് അവരുടെ മക്കളുടെ കാലത്ത് കൊലപാതകങ്ങളും ആരംഭിച്ചു. ലോകം പുതിയ ബോധങ്ങൾ നിർമ്മിച്ചു നല്കിക്കൊണ്ടുമിരുന്നു. അത്തിയിലകളിൽ തുടങ്ങിയ വേഷം കെട്ടലുകളും അഭിനയജീവിതവും തുടർന്ന് പോന്നു.

### രണ്ടാംപാഠം

ദൈവകല്പന, ദൈവസംസർഗ്ഗം, പരസ്പരം തുണയായിരിക്കുക, വിവേചനബുദ്ധി, പരിസ്ഥിതി പാലനം എന്നിങ്ങനെയൊക്കെയുള്ള ചില മൂല്യങ്ങൾക്കധിഷ്ഠിതമായി നിലനിന്നു പോന്ന ഒരു സാമൂഹ്യവ്യവസ്ഥിതിക്ക് തകർച്ച ഭവിക്കുന്നു. അത് തികച്ചും സ്ഥാപിതമായ ഒരു താല്പര്യം അഥവാ വ്യക്തിപരമായ ഒരാഗ്രഹം ഹേതുവായിട്ടാണ്. മാനുഷിക പരിമിതികളെ ഉല്ലംഘിക്കുന്നതിന് കുതന്ത്രങ്ങളെ കൂട്ടുപിടിക്കുന്ന താല്പര്യവും അതിന്റെ പരിണിതഫലങ്ങളും അന്നുമിന്നും ഒരുപോലെ. നിക്ഷിപ്ത താല്പര്യങ്ങളോടൊപ്പം ചേർന്ന് നില്ക്കുന്നവയാണ് പരസ്പരമുള്ള ചെളിവാരിയെറിയലും വേഷം കെട്ടലും അഭിനയവും. ഇവിടെ അത്തിയിലകൾക്കും അലങ്കാര വസ്തുക്കൾക്കും ഭേദവുമില്ല. ആശയക്കുഴപ്പങ്ങളും അവ്യക്തതകളുമേറുന്ന ഒരു മണ്ഡലത്തിൽ തെളിമകൾക്ക് പ്രസക്തിയില്ല! സത്യത്തിന്റെ സ്വരത്തിനും! ഇവിടെ പ്രസക്തമാകുന്നത് നിയോൺ പരസ്യങ്ങളുടെ സുന്ദരകാഴ്ചകളും ഫാസ്റ്റ്ഫുഡിന്റെ പുതുരുചിയും വിദ്യാസമ്പാദനത്തിന്റെ 'കോഴ' വഴികളുമാണ്.

### പഠനം

നമ്മുടെയൊക്കെ ജീവിതപരിസരങ്ങളിൽ തങ്ങളുടേതായ ഇടം നഷ്ടപ്പെട്ടിരിക്കുന്ന ഒരു കൂട്ടമാണ് യുവത്വം. നഷ്ടമായതിനെക്കുറിച്ചുള്ള . ബോധവും

ഇവർക്കന്യമാണ്. സ്വന്തം സാന്നിധ്യമ റിയിക്കാനുള്ള മൗലിക ചോദന നഷ്ട മാകുന്നിടത്ത് തങ്ങളുടേതായ ഇടം നിർമ്മിക്കലും വേറിട്ട ശബ്ദം രൂപവ ത്ക്കരിക്കലും അസാദ്ധ്യമാകുന്നു. മറ്റൊരു വശത്ത് പെരുന്തച്ചന്മാർ പെരു കുമ്പോൾ യുവത്വം തങ്ങളുടെ ഇരിപ്പി ടത്തിൽ നിന്നും കേവലം ഓർമ്മകളി ലേയ്ക്കും പിന്നെ മറവിയിലേക്കും മാറ്റ പ്പെടുന്നുവെന്നത് ചരിത്രം വർത്തമാന ത്തിന് നല്കുന്ന പാഠം. എന്തിന് ഈ അസ്ഥാന പ്രയാണത്തെക്കുറിച്ച് ആകു ലപ്പെടണം? വൈയക്തിക നേട്ടങ്ങളിൽ അഭിരമിച്ച് മുന്നേറുന്നത് ജീവിത വിജ യത്തിന്റെ ഉദാത്ത മാർഗ്ഗമെന്നോതുന്ന ഓരോ സമകാലിക പാഠകരും പൊതു സമൂഹ നിർമ്മാതാക്കളാകേണ്ട ഒരു തല മുറയെ മണ്ടന്മാരാക്കുന്ന വൈദ്യന്മാരാ ണ്. അവർക്ക് നേതാക്കളെന്നോ, ഗുരു ക്കന്മാരെന്നോ, മാതാപിതാക്കളെന്നോ, വ്യത്യാസം നല്കാനുമാവില്ല. അതു കൊണ്ട് തന്നെ സ്വാഭാവികമായും രാഷ്ട്രീയവും മതവും അത്തരത്തിലുള്ള എല്ലാ സാമൂഹിക ഗണങ്ങളും ഒരു രണ്ടാം നിര നേതൃത്വത്തെ ഉയർത്താനാ വാതെ രണ്ടാംകിട നേതൃത്വത്തിൻ കീഴി ലായിത്തീരുന്നു.

ഇതേ സമയം മറ്റൊരിടത്ത് യൗവനം ഇരച്ച് കയറുന്നു. കലാലയ അഭിമുഖ ങ്ങളിലൂടെയും അഭിരുചി പരീക്ഷകളി ലൂടെയും മറ്റും (കച്ചവട) സ്വകാര്യസ്ഥാ പനങ്ങളും നടനവേദികളും യൗവനയു ക്തമാകുന്നു. ഇത് തികച്ചും പ്രൊഫഷ ണലായ ഒരു മുന്നേറ്റമെന്ന് പ്രഥമ ദൃഷ്ട്യാ തോന്നലുളവാക്കുന്നെങ്കിലും അതിന്റെ പാതയോരത്ത് അവഗണിക്ക പ്പെടുന്ന സത്യത്തിന്റെ സ്വരത്തിൽ ഒരു തേങ്ങലുണ്ട്.

സമൂഹം, സ്ഥാപനം, എന്നീ വാക്കു കൾക്ക് പിന്നിലെ സങ്കല്പങ്ങൾ സൃഷ്ടിക്കുന്ന അസ്വസ്ഥതകളാണ് ഈ തേങ്ങലിനൊരു കാരണം. സമൂഹങ്ങൾ തത്വത്തിലെങ്കിലും പൊതു നന്മയിലധി ഷ്ഠിതമാണ്; സ്ഥാപനങ്ങൾ നിക്ഷിപ്ത താല്പര്യങ്ങളുടെ പ്രയോജകരും. യുവാ ക്കൾ ഈ താല്പര്യസംരക്ഷകരും ആകുന്നതും പൊതു നന്മയ്ക്ക് വാർദ്ധക്യം പിടിപെടുന്നതും നാം ഇപ്പോൾ കാണുന്ന യാഥാർത്ഥ്യം. സമൂ ഹങ്ങൾക്ക് ചലനവേഗം നഷ്ടപ്പെടു കയും അതിനെ നിലനിർത്തുന്ന ധാർമ്മിക മൂല്യങ്ങൾ തുരുമ്പെടുക്കു കയും ചെയ്യുമ്പോൾ, സ്വകാര്യതാല്പ ര്യങ്ങൾ അതിവേഗം സമൂഹത്തിൽ അടി ച്ചേല്പിക്കപ്പെടുന്നു. വെല്ലുവിളികൾ നേരിടാനും അപകട സാധ്യതകളിലൂടെ നേട്ടം വരിക്കാനുമുള്ള യുവചിന്തകളുടെ ജ്വലനത്തിലൂടെയാണ് സ്വകാര്യവത്ക്ക രണം സുഗമമായി നടത്തപ്പെടുന്നത്. നിക്ഷിപ്ത താല്പര്യകർ നല്കുന്ന ഉയർന്ന വേതനം പറ്റുന്ന യുവത്വം എത്ര ജ്വലിച്ചാലും അതിന് അടിമത്തത്തി ന്റെയും ചിന്താ സ്വാതന്ത്ര്യമില്ലായ്മയു ടെയും മങ്ങിയ തെളിച്ചമേ ഉണ്ടാകൂ; ഒപ്പം അതിന്റെ അരണ്ട വെളിച്ചം സാമൂഹിക ചലനങ്ങൾക്ക് പ്രതിലോമകരവും ആയി രിക്കും. ഇവിടെ നാം ചിന്തിക്കേണ്ടത്, വാക്കുകളിൽ കനൽപ്പൊരിയുണ്ടാകുന്ന യുവത്വം രാഷ്ട്രീയ/മത സാമൂഹികത കളിൽ അന്യരാവുന്നതെന്തെന്നാണ്. ഒപ്പം പൊതുമണ്ഡലങ്ങൾ ഒന്നും തന്നെ തങ്ങളുടെ അണികളോട് തന്നെയോ, നേതൃത്വത്തോടുള്ള പ്രതിബദ്ധതയ്ക്ക പ്പുറം പോകുന്നില്ല എന്നുള്ളതിനെക്കുറി ച്ചുമാണ്. ശ്രദ്ധിക്കുക, സാമൂഹിക പ്രതി ബദ്ധത സ്വകാര്യ താല്പര്യങ്ങൾക്ക് വഴി മാറുന്നിടത്താണ് നാം ഇപ്പോൾ കാഴ്ച ക്കാരായി നില്ക്കുന്നത്. സ്റ്റേറ്റുകളുടെ നയങ്ങൾ കമ്പോളങ്ങൾ നിശ്ചയിക്കുന്നി ടത്ത് പൗരൻ സ്റ്റേറ്റിന് അപരിചിതനാ യിക്കൊണ്ടിരിക്കുന്നിടത്താണ് നാം ഇപ്പോൾ കേൾവിക്കാരായി നില്ക്കുന്ന ത്. ഇവിടെയാണ് യുവത്വം തങ്ങളുടെ ഇടത്തെക്കുറിച്ച് ഓർക്കേണ്ടത്; കണ്ടെ ത്തേണ്ടതും. സമൂഹം സ്ഥാപനങ്ങളെ ക്കാൾ അപ്രസക്തമാകുമ്പോൾ ഒരുവന് നഷ്ടമാകുന്നത് സാമൂഹിക വ്യക്തിത്വ മാണ്. അതിന്റെ പരിണിതഫലം ഒറ്റപ്പെ ടലും ദുർബലതയുമാണ്.

യുവത്വം അതിന്റെ ഹൃദയത്തെ അനാവരണം ചെയ്യട്ടെ. ആശയുടെ തുടിപ്പുകൾ പുറത്ത് കേൾക്കട്ടെ. അതി ക്രമിച്ച് പോയ ഈ നേരത്തെങ്കിലും യുവത്വം തങ്ങളുടെ ഭാഷ സംസാരിക്കു ന്നില്ലെങ്കിൽ വരുംകാല ചരിത്രം നമ്മെ ക്കൂടാതെ എഴുതപ്പെടും.

അഭിനയിച്ച് ജീവിക്കുന്ന യുവത്വ ത്തെക്കുറിച്ചുള്ള ആകുലതയാണ് ഇനി ശേഷിക്കുന്നത്. സ്വയം മറന്ന് ചായം തേച്ച മുഖങ്ങളുമായി നടന വൈഭവം പ്രദർശിപ്പിക്കുമ്പോഴും അവയുടെ ആസ്വാദനത്തിൽ മാത്രം മുഴുകു മ്പോഴും ചിലത് നമ്മുടെ മനസ്സിൽ ഓർമ്മിക്കപ്പെടുന്നു. വെളിച്ചത്തിന് മുമ്പിൽ മറ്റൊരു മുഖം സൃഷ്ടിക്കു ന്നവരെയും അരങ്ങിന് പിന്നിലെ ജീവിത യാഥാർത്ഥ്യം മറക്കുന്നവ രെയും കുറിച്ച് നാം ഓർത്തുപോകു ന്നു. യുവത്വം ഇന്ന് ജീവിതത്തിലും അഭിനയിക്കുന്നു; വെറുതെ അനുക രിക്കുന്നു. അഭിനയം എന്നും പ്രീണ നപരമാണ്. ചുരുക്കം പേർ ചേർന്ന് സാമൂഹിക താല്പര്യങ്ങളെ പേറ്റന്റെ ടുത്ത് മാറ്റിവയ്ക്കുമ്പോഴും അരങ്ങു കൾ വ്യാജപ്രതിഛായകളെ വർദ്ധിപ്പി ക്കുമ്പോഴും ആദ്യത്തെ മനുഷ്യരും പാമ്പും ഓർമ്മിക്കപ്പെടുന്നു. ഇവിടെ നഷ്ടമാകുന്നത് സ്വതന്ത്രചിന്തയുടെ ഇടം തന്നെയാണ്.

ഇനിയുമുണ്ട് യാഥാർത്ഥ്യങ്ങൾ. യുവത്വം ഇന്ന് ആകർഷിക്കപ്പെടുന്ന സമസ്ത മേഖലകളിലും റോൾ മോഡ ലുകൾ യുവാക്കളാണ്. അല്ലെങ്കിൽ മനസ്സിൽ യൗവനം സൂക്ഷിക്കുന്നവ രാണ്, നാം അവഗണിക്കുന്ന സാമൂ ഹികതകളിലൊഴികെ. ഒരു പക്ഷെ, ഈ അനാകർഷകതയും ഒപ്പം തങ്ങ ളോടുള്ള അവഗണനയുമാകാം യുവത്വം ഈ മേഖലകളെ കൈവിടു ന്നതിന് നിദാനമാകുന്നത്. രാഷ്ട്രീയ ത്തെക്കുറിച്ചും മതത്തെക്കുറിച്ചുമുള്ള അധികകാര്യവിചാരങ്ങൾക്കിപ്പുറത്ത് സഭയിലെ യുവാക്കളുടെ ചെറിയ പ്രശ്നങ്ങളെ ഒന്നടുത്ത് കാണാം.

ഏത് ചിന്തയ്ക്കും ഏത് പ്രവൃ ത്തിക്കും പ്രതിഫലം ലഭിക്കുക അഥവാ സമകാലിക ഭാഷയിൽ 'ലാഭ കര'മാവുക എന്ന ലക്ഷ്യത്തിന് മുമ്പിൽ നാം കേട്ടിട്ടുള്ള ചില വരി കൾക്ക് അർഥം നഷ്ടപ്പെടുന്നു. സ്നേഹിതന്മാർക്ക് വേണ്ടി ജീവനെ കൊടുക്കുക 'കുഷ്ഠരോഗിയെ തൊട്ടു,' 'അവനോടൊപ്പം മരിക്കാൻ നമുക്കും പോകാം, എന്നിങ്ങനെയൊ ക്കെയുള്ള വരികൾക്കും യോശുവാ, ഏലിയാ, യോഹന്നാൻ എന്നിങ്ങനെ യുള്ള പേരുകൾക്കും വല്ലാത്തൊരപ രിചിതത്വം തോന്നുന്നു.

ഇവിടെ ആരാധനാ സമയങ്ങളും

സഭാപ്രവർത്തനങ്ങളും നഷ്ട സന്ദർഭങ്ങളാണ്. യുവത്വത്തെ ആകർഷിക്കാൻ ശ്രമിക്കേണ്ടത് കേവലം നിഷേധാത്മക വിമർശനങ്ങളാലോ അവസരവാദപരമായ പരിഹാസപദങ്ങൾ കൊണ്ടോ അല്ല. മറിച്ച് പ്രതിസന്ധികളിലെ വിവേകപൂർണ്ണമായ സമീപനം കൊണ്ടാണ്. മനുഷ്യൻ പൊതു നന്മയ്ക്കായി കൂടിച്ചേരുന്ന വേദികളിൽ പരമ പ്രാധാന്യമർഹിക്കുന്നത് ആരാധനാവേളകളാണെന്ന് ഏദൻ തോട്ടം മുതൽ മലങ്കരയിലെ ദേവാലയങ്ങൾ വരെ നമ്മെ പഠിപ്പിക്കുന്നു. ഇത്തരം വേദികളിലും അതിനോട് ചേർന്നിടങ്ങളിലും ചെലവഴിക്കുന്ന സമയത്തിന്റെ ലാഭപരത ബോധ്യപ്പെടുത്തുന്നത് മറ്റെന്ത് വ്യാഖ്യാനത്തിലും ഉപയുക്തമായിരിക്കും. ഇത് സാധ്യമാകുന്നത് ബോധനങ്ങളുടെ അപനിർമ്മാണത്തിലൂടെയാണ്. ബോധങ്ങൾ തകർക്കപ്പെടുകയും ബോധം വീണ്ടെടുക്കുകയും ചെയ്യുന്നതിലൂടെ... ഇവിടെ ഒന്നാം പാഠവും രണ്ടാം പാഠവും ആവർത്തിച്ച് വായിക്കുക. ബോധങ്ങളിൽ നിന്നും ബോധവും അനർത്ഥങ്ങളിൽ നിന്നും അർത്ഥവും തേടുക. ലോകം തരുന്ന ബോധങ്ങൾ തകർക്കലും ദൈവം നല്കിയ ബോധത്തിന്റെ തിരിച്ചുപിടിക്കലുമാണ് ഇന്ന് ആവശ്യമാകുന്നത്. ദൈവത്തിന്റെ മുതലാളിമാരുടെ മൊഴികൾക്കോ നയകോവിദന്മാരുടെ ഉപദേശമൊത്തക്കച്ചവടത്തിനോ അത് തകർക്കാൻ സാധിക്കില്ല. കാരണം അവരുപയോഗിക്കുന്ന പദങ്ങളും അർത്ഥങ്ങളും പലപ്പോഴും മുഖരക്ഷയുടേതാണ്.

ദൈവം നൽകിയ ബോധത്തിൽ നിത്യമായ ദൈവ സാമീപ്യത്തിന്റെ ലാഭം ഒളിഞ്ഞിരിക്കുന്നുവെങ്കിൽ ലോകം നല്കുന്ന ബോധത്തിൽ ദൈവത്തിൽ നിന്നുള്ള അകല്ചയെന്ന പാപമാണ് താല്ക്കാലികമായ ഒരു രുചിനോക്കലിലൂടെ വന്നുഭവിക്കുന്നത്. ബോധങ്ങൾ നിർമ്മിക്കപ്പെടുന്നത് ശക്തമായ സ്വാധീനങ്ങളാലാണ്. വാക്കുകളിലൂടെയോ കാഴ്ചകളിലൂടെയോ അങ്ങനെയെല്ലാം. ഇവിടെ സഭ നല്കേണ്ടത് ആത്മ ബലത്തിന്റെ വാക്കുകളും ഉദാത്തമായ കാഴ്ചകളുമാണ്. കലഹത്തിന്റെയോ പണക്കൊഴുപ്പിന്റെയോ കെട്ടിട സമുച്ചയങ്ങളുടെ കാഴ്ചകളോ, പരസ്പരമുള്ള ആരോപണങ്ങളുടെ കേൾവികളോ അല്ല; മറിച്ച് ലോകത്തിന്റെ ബോധങ്ങൾക്കെതിരേ പ്രതിശബ്ദമുയർത്തിയവരെയും പ്രതി ജീവിതം നയിച്ചവരെയുമാണ്.

ദുരന്തങ്ങളിൽ രക്ഷാസങ്കേതം പണിത നോഹയ്ക്കും കണ്ടിട്ടില്ലാത്ത ദേശത്തേയ്ക്ക് യാത്ര ചെയ്ത അബ്രഹാമിന്റെ സാഹസികതയ്ക്കും യോശുവായ്ക്ക് സ്ഥാനം കൈമാറിയ മോശയുടെ മാതൃകയ്ക്കും അധികാരങ്ങൾക്ക് മുമ്പിൽ ഭീതിയെന്യേ സംസാരിച്ച പ്രവാചകന്മാരുടെ ധൈര്യത്തിനും എല്ലാം ക്രിസ്തുവിന്റെ യൗവനത്തിന്റെ തണലുണ്ടായിരുന്നു. നമ്മുടെ യുവത്വവും ഇടം കണ്ടെത്തേണ്ടത് ഈ തണലിലാണ്. അല്ലാത്ത പക്ഷം, ഓർമ്മകളിൽ പോലും സ്ഥാനം കണ്ടെത്താനാവത്തവരായി ദൈവശിക്ഷയുടെ അവസാന പടിയായ നിത്യമായ ഇല്ലായ്മയിലേക്ക്, ഉണ്മയുടെ ഇല്ലായ്മയിലേക്ക് നാമും എത്തിച്ചേരും.

ഇനിയെങ്കിലും ഒരു സമാന്തര

*ശേഷം 35-ാം പേജിൽ*

# "കെയർടേക്കർ" തസ്തികയിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു

ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ "കെയർടേക്കർ" ആയി ജോലി ചെയ്യുവാൻ ആഗ്രഹിക്കുന്ന, താഴെ കൊടുത്തിരിക്കുന്ന നിബന്ധനകൾക്കു വിധേയരായിട്ടുള്ള വ്യക്തികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷകൾ 2005 ജൂൺ മാസം 30-ാം തീയതിക്കു മുമ്പായി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ ലഭിക്കത്തക്കവണ്ണം അയച്ചു തരേണ്ടതാണ്.

## നിബന്ധനകൾ

1. അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാ അംഗവും, സൽസ്വഭാവിയും ആരോഗ്യമുള്ളവനും ആയിരിക്കണം.
2. കുറഞ്ഞത് അഞ്ച് വർഷം വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്ത് കൊണ്ടിരിക്കുന്നവരും, വി. മദ്ബഹായിലെ ക്രമങ്ങളെപ്പറ്റിയും, വി. കൂദാശാക്രമീകരണങ്ങളെപ്പറ്റിയും അറിവുള്ളവരും ആയിരിക്കണം.
3. മേൽ പ്രസ്താവിച്ച ഒന്നും രണ്ടും വിഷയങ്ങളെ പറ്റിയുള്ള ഒരു സാക്ഷ്യപത്രം അപേക്ഷകന്റെ ബഹു. ഇടവക വികാരിയിൽ നിന്നും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
4. അപേക്ഷകന് 20-നും 30-നും മദ്ധ്യേ പ്രായവും, കുറഞ്ഞ വിദ്യാഭ്യാസ യോഗ്യത, 10-ാം ക്ലാസ്സ് പാസ്സ് ആയിരിക്കേണ്ടതുമാണ്. അപേക്ഷകന്റെ പാസ്സ്പോർട്ട് കോപ്പിയും, പാസ്സ്പോർട്ട് സൈസ് ഫോട്ടോയും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
5. അപേക്ഷകന്റെ വിദ്യാഭ്യാസ യോഗ്യത, വയസ്സ്, കുടുംബത്തിന്റെ സാമ്പത്തിക സ്ഥിതി ഇവ ബോധ്യപ്പെടുത്തുന്ന സർട്ടിഫിക്കേറ്റുകളുടെ പകർപ്പ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
6. സെലക്റ്റ് ചെയ്യുന്നപക്ഷം, വിവരം അപേക്ഷകനെ നേരിട്ട് അറിയിക്കുന്നതും, ആവശ്യമുള്ള പക്ഷം അപേക്ഷകന്റെ S.S.L.C. സർട്ടിഫിക്കേറ്റ് ഗവർമെന്റ് ഡിപ്പാർട്ട്മെന്റുകളിൽ നിന്നും, യു.എ.ഇ. എംമ്പസ്സിയിൽ നിന്നും അറ്റസ്റ്റ് ചെയ്ത് തരേണ്ടതുമാണ്.
7. അപേക്ഷയോടൊപ്പം ഏതെങ്കിലും തരത്തിലുള്ള ശുപാർശ കത്തുകളും, അപേക്ഷ അയച്ചതിനു ശേഷമുള്ള ശുപാർശകളും അപേക്ഷ പരിഗണിക്കാതിരിക്കാനുള്ള കാരണങ്ങൾ ആയിരിക്കുന്നതാണ്.
8. കെയർടേക്കറുടെ സേവനകാലാവധി 2005 നവംബറിൽ ആരംഭിച്ച് മൂന്ന് വർഷം ആയിരിക്കുന്നതും, ഷാർജ ഇടവക ബൈലാ അനുശാസിക്കുന്ന എല്ലാ ആനുകൂല്യങ്ങളും യഥാസമയം ലഭിക്കുന്നതുമാണ്. ഈ വിഷയത്തെപ്പറ്റിയുള്ള ഷാർജ ഇടവകയുടെ പൊതുയോഗ തീരുമാനം അന്തിമം ആയിരിക്കുന്നതുമാണ്.

## അപേക്ഷ അയയ്ക്കേണ്ട വിലാസം

REV. FR. Y. THOMAS
P.O. BOX: 2229
SHARJA, U.A.E.

# ബാലസഭ

## നടവഴികൾ...

### പുളിമരച്ചോട്ടിൽ...

"പ്രൈസ്, പ്രൈസ്..... മണി പ്രൈസ്....." സാം കുട്ടി വിളിച്ചു പറഞ്ഞു.

റോഡരുകിലുള്ള കുഞ്ഞൂച്ചായന്റെ പറമ്പിലെ പുളിമരച്ചുവട്ടിൽ പതുപ തുത്ത തറയിൽ ചണച്ചാക്കു വിരിച്ച് വച്ച് മരത്തിൽ ആണിയടിച്ചാണ് മണി പ്രൈസ് തൂക്കിയിരിക്കുന്നത്. മണി പ്രൈസെന്നാൽ, പത്തിന്റെയും, അമ്പ തിന്റേയും, നൂറിന്റേയും പടങ്ങൾ പതിച്ച വലിയ പേപ്പറിന്റെ പകുതിക്കു താഴെ ചെറിയ കടലാസു കഷണങ്ങൾ ഒട്ടിച്ചു വച്ചിരിക്കുന്നു. ഒരു രൂപ കൊടു ത്താൽ ഒരു കടലാസു കഷണം ഇളക്കി നോക്കാം അതിനുള്ളിൽ നമ്പരാ ണെങ്കിൽ തക്കതായ പ്രൈസ്. ജോക്കറാണെങ്കിൽ പണം നഷ്ടം.

"പ്രൈസ്.... പ്രൈസ്.... സാം കുട്ടി ഉറക്കെ വിളിച്ചു. "ഒന്നു വിളിച്ചു പറയെടാ എന്റെ തൊണ്ട വരളുന്നു" അവൻ കൂടെ നില്ക്കുന്ന രാജു വിനെ ഓർമ്മിപ്പിച്ചു. രാജു അണിഞ്ഞൊരുങ്ങി 'കുട്ടപ്പനായി' നില്ക്കുക യാണ്. അവൻ വിളിക്കുന്ന ലക്ഷണമില്ല. അല്ലെങ്കിലും ഈ കച്ചവടത്തിൽ പ്രൈസ് സാം കുട്ടിയുടേതും/ചാക്ക് രാജുവിന്റേതുമാണ്. സ്കൂളവധിക്ക് പത്തു കാശൊപ്പിക്കാനുള്ള ശ്രമത്തിലാണ് രണ്ടു പേരും.

വലിയ തിരക്കൊന്നുമില്ലെങ്കിലും ആ പഴയ റോഡിലൂടെ ചന്തയി ലേക്കും ആശുപത്രിയിലേക്കും ആളുകൾ ഒറ്റ തിരിഞ്ഞ് പോകുന്നുണ്ട്. അപൂർവ്വമായി ചിലർ വന്ന് പണം നല്കി കടലാസിളക്കി നോക്കി 'ജോക്കർ' അടിച്ച് മടങ്ങിപ്പോകുന്നുമുണ്ട്. രണ്ടു രൂപാ തികച്ചു കിട്ടിയാ ലുടൻ ഇരുവരും തൊട്ടടുത്ത തോമാച്ചായന്റെ ചായക്കടയിലെത്തി ബോണ്ട തിന്നുകയാണ് പതിവ്. പ്രൈസ് കാൽ ഭാഗം വിറ്റു തീർന്നിട്ടും പോക്കറ്റിൽ കാലണയില്ല. ആർക്കെങ്കിലും 'പ്രൈസ് അടിച്ചാൽ' കൊടു ക്കാൻ കാശുമില്ല. വയർ നിറയുന്നതു മിച്ചം. സാം കുട്ടിയുടെ മുഖം കണ്ടാൽ ഇതൊന്നുമൊരു പ്രശ്നമേയല്ല

"പ്രൈസ് പ്രൈസ്......"

കണ്ടാൽ തന്നെ ഒരു 'അത്തപ്പാടി'യായ ഒരാൾ വിളികേട്ട് തിരിഞ്ഞു നിന്നു. പതിയെ വന്ന് ഒരു രൂപാ കൊടുത്ത് ഒരു കടലാസു തുറന്നു... അയാളുടെ ക്ഷീണിച്ച കണ്ണുകൾ തെളിഞ്ഞു... "നമ്പർ.... അഞ്ചുരൂപാ...." സാംകുട്ടിയുടെ മുഖം മങ്ങി പുളിവെള്ളം കുടിച്ച മാതിരി നില്ക്കുകയാണ് നീണ്ട മൗനം.

"കാശു താ മക്കളെ ഞാൻ പോട്ടെ...."

പ്രിയപ്പെട്ട കൂട്ടുകാരേ,

എല്ലാവർക്കും മംഗളകരമായ അദ്ധ്യയന വർഷം ആശംസിക്കുന്നു. അധ്യയന വർഷാരംഭത്തിലുള്ള ഉത്സാഹം വർഷാന്ത്യം വരെ നില നിർത്തുവാൻ ശ്രദ്ധിക്കണം. പഠനകാര്യങ്ങൾക്ക് സമയം കണ്ടെ ത്തുന്നതിനൊപ്പം ആഴ്ചയിൽ രണ്ടുമണിക്കൂർ സണ്ടേസ്ക്കൂൾ പഠന ത്തിന് വിനിയോഗിക്കണം. ജീവിത വിജയത്തിനും ധാർമ്മികത പരിപാ ലിക്കുന്നതിനും ആത്മീയ അറിവ് ആവശ്യമാണ്. നമ്മുടെ ശരീരത്തിൽ നശിച്ചുപോകാത്തതായിട്ട് ഒന്നുമാത്രമേയുള്ളൂ-അത് ആത്മാവാണ്. നശിച്ചു പോകാത്ത ആത്മാവിന് പ്രോജ്ജ്വലിപ്പിക്കുവാൻ നമുക്ക് കഴി യണം. സണ്ടേസ്ക്കൂളിന് പോകുന്ന രണ്ടു മണിക്കൂർ നഷ്ടമല്ല. വി. വേദപുസ്തക സത്യങ്ങൾ, സഭാ വിശ്വാസം, സഭാ ചരിത്രം ഇവയൊക്കെ നാം അറിഞ്ഞിരിക്കണം. എങ്കിലേ ഓർത്തഡോക്സ് സഭാംഗം, എന്ന് അഭിമാനത്തോടെ നമുക്ക് പറയാൻ കഴിയൂ. ആത്മീയ അടിത്തറ ജീവി തത്തിൽ കെട്ടിപ്പടുക്കുന്ന സണ്ടേസ്ക്കൂളിലേക്ക് മടികൂടാതെ പോകു വാൻ കൂട്ടുകാർ ശ്രദ്ധിക്കുമല്ലോ.

### വേദപുസ്തക കഥാപാത്രങ്ങൾ

## ഏലിയാവ്

ഏലിയാവ് ഗിലയാദിലെ തിശ്ബിയിൽ നിന്നുള്ളവനായിരുന്നു. ദേശത്ത് ക്ഷാമം ഉണ്ടായപ്പോൾ ഏലിയാവ് കെരീത്ത് തോട്ടിനരികെ പാർത്തു. ദൈവം അവന് കാക്ക മുഖേന അപ്പവും ഇറച്ചിയും നൽകി. ഈ പ്രവാചകനാണ് സാരെഫാത്തിലെ വിധവയുടെ മകനെ ഉയിർപ്പി ച്ചത്. വിഗ്രഹാരാധനയ്ക്കെതിരേ ശക്തമായിപ്പോരാടിയ പ്രവാചകനാ യിരുന്നു ഏലിയാവ്. ആഹാബ് രാജാവിന്റെ അരമനയിൽ ധൈര്യ സമേതം കയറിചെന്ന് വിഗ്രഹാരാധന തെറ്റാണെന്ന് ചൂണ്ടിക്കാട്ടി. കർമ്മേൽ മലയിൽ നടത്തിയ ബലിയിലൂടെ യഹോവ സത്യദൈവമെന്ന് തെളിയിച്ചു. ദൈവത്തിന്റെ പർവ്വതമായ ഹോറേബിലേക്കുള്ള യാത്ര യിൽ നാല്പതുരാവും നാല്പതു പകലും പ്രവാചകൻ ഉപവസിച്ചു. ഏലിയാ പ്രവാചകന്റെ പ്രധാന ശിഷ്യനാണ് ഏലിശാ. ലോകത്ത് ജനി ച്ചിട്ട് മരിക്കാത്തവരായി രണ്ടു പേരേ ഉള്ളു. ഹാനോക്കും ഏലിയാവും. യോർദ്ദാൻ തീരത്തുവച്ച് ഏലിയാവ് ജീവനോടെ സ്വർഗ്ഗത്തിലേക്ക് എടു ക്കപ്പെട്ടു.

മനഃപാഠം: വിഗ്രഹാരാധനയ്ക്കെതിരായിപ്പോരാടിയ പ്രവാചകനാണ്

കണ്ടാൽ തന്നെ ഒരു 'അത്തപ്പാടി'യായ ഒരാൾ വിളികേട്ട് തിരിഞ്ഞു നിന്നു. പതിയെ വന്ന് ഒരു രൂപാ കൊടുത്ത് ഒരു കടലാസു തുറന്നു... അയാളുടെ ക്ഷീണിച്ച കണ്ണുകൾ തെളിഞ്ഞു... "നമ്പർ.... അഞ്ചുരൂപാ...." സാംകുട്ടിയുടെ മുഖം മങ്ങി പുളിവെള്ളം കുടിച്ച മാതിരി നില്ക്കുകയാണ് നീണ്ട മൗനം.

"കാശു താ മക്കളെ ഞാൻ പോട്ടെ...."

"പോയിട്ടു തിരിച്ചു വാ തരാം...." സാം കുട്ടി പറഞ്ഞൊപ്പിച്ചു.

"അയ്യോ അതു പറഞ്ഞാൽ പറ്റില്ല.... തന്നാട്ടെ..."

കൂടെ നിന്ന രാജുവിന്റെ ചെവിയിലെന്തോ മന്ത്രിച്ച സാം കുട്ടി വാണം വിട്ട മാതിരി ഒരോട്ടം... ദൂരെ റോഡരുകിൽ മത്തായി സാറിന്റെ കുളിമുറിക്കു പിന്നിൽ നിന്നും ഒളിച്ചു നോക്കുന്ന 'സാം കുട്ടിയുടെ തല' രാജു മാത്രം കണ്ടു.

"അവനെന്തിനാ ഓടിയത്? ന്റെ കാശു താ ചെറുക്കാ..." അത്തപ്പാടി ചൂടായിത്തുടങ്ങി. "ഇതെന്റെ പ്രൈസല്ല അവന്റെയാ ഈ ചാക്കു മാത്രം എന്റേതാ" രാജു പുളിയേൽ ചാരി.

അത്തപ്പാടിയുടെ മുഖം ഒന്നുകൂടി കറുത്തു അയാൾ ദേഷ്യത്തോടെ പുളിമരത്തിൽ തൂക്കിയിരുന്ന പ്രൈസ് വലിച്ചു പറിച്ചെടുത്തു, കോപത്തോടെ രാജുവിനെ നോക്കി തലവെട്ടിച്ച് റോഡിലേക്കു നീങ്ങി. അല്പദൂരം പിറുപിറുത്തു കൊണ്ട് നടന്ന ശേഷം അത് ചുരുട്ടിക്കൂട്ടി ബാങ്ക് മാനേജരുടെ പറമ്പിലേക്ക് ഒരേറ്... അയാൾ നടന്നു നീങ്ങി.

കുളിമുറിയുടെ പിന്നിൽ നിന്നും സാം രംഗപ്രവേശം ചെയ്തു. ബാങ്കു മാനേജരുടെ മതിൽ ചാടിക്കടന്നു പ്രൈസു കടലാസ് നിവർത്തി നോക്കി. "കണ്ണിൽച്ചോരയില്ലാത്തവൻ നമ്മുടെ ബോണ്ടാ തീറ്റി നിന്നു." "ഹാ-ഹാ... രാജു ആർത്തു ചിരിച്ചു..." വാ പോയി എന്റെ ചാക്കെടുക്കാം.

പുളിച്ചുവടിൽ ഒരു കൈയ്യിൽ ചാക്കു ചുരുട്ടി, മറു കയ്യിൽ പുളിവടിയുമായി പറമ്പ് ഓണർ സാക്ഷാൽ കുഞ്ഞൂച്ചായൻ. "ഞാൻ അന്യായ വില കൊടുത്ത് വാങ്ങി ചീരവിത്തു പാകിയ പണയുടെ പൊറത്തായിരുന്നു രണ്ടിന്റേം കച്ചവടം. ചാക്കു ഞാനെടുക്കുന്നു. പൊക്കോ രണ്ടും...."

അമ്മ നെല്ലുണക്കി കെട്ടി വക്കുന്ന ചാക്കാ രാജുവിന്റെ ഭാവം മാറി "കുഞ്ഞൂച്ചാ...." അവൻ മുഖം പൊത്തിക്കരഞ്ഞു....

"ഹാ ഹാ ഹാ സാം കുട്ടി ഊറിച്ചിരിച്ചു ചാക്കു പോയപ്പം അവന്റെ വെഷമം കണ്ടോ.." ഇതും പറഞ്ഞ് തിരിഞ്ഞു നോക്കിയപ്പോൾ അതാ റോഡിന്റെ അറ്റത്തു നിന്നും പതിയെ നടന്നു വരുന്നു 'അത്തപ്പാടി' കുഞ്ഞൂച്ചാ... സാം കുട്ടിയും മുഖം പൊത്തി കരച്ചിൽ തുടങ്ങി.

**പി. തോമസച്ചൻ, കൊട്ടാരക്കര**

യിൽ നാല്പതുരാവും നാല്പതു പകലും പ്രവാചകൻ ഉപവസിച്ചു. ഏലിയാ പ്രവാചകന്റെ പ്രധാന ശിഷ്യനാണ് ഏലിശാ. ലോകത്ത് ജനിച്ചിട്ട് മരിക്കാത്തവരായി രണ്ടു പേരേ ഉള്ളൂ. ഹാനോക്കും ഏലിയാവും. യോർദ്ദാൻ തീരത്തുവച്ച് ഏലിയാവ് ജീവനോടെ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു.

മനഃപാഠം: വിഗ്രഹാരാധനയ്ക്കെതിരായിപ്പോരാടിയ പ്രവാചകനാണ് ഏലിയാവ്. സത്യദൈവ ആരാധനയ്ക്കായി ആഹ്വാനം നടത്തിയ പ്രവാചകന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നത്, നമ്മുടെ സ്വത്ത്, വിദ്യ, കുടുംബം ഇവയെ ആരാധിക്കുന്നത് വ്യർത്ഥമാണ്. അതുകൊണ്ട് യഹോവയിങ്കലേക്ക് തിരിയണം. പ്രസ്തുത ആരാധനാ ജീവിതത്തിന്റെ ഭാഗമായി ഉപവാസവും പ്രാർത്ഥനയും നോമ്പും അനുഷ്ഠിക്കണം.

പ്രാർത്ഥനാപൂർവ്വം

**നിങ്ങളുടെ തരകനച്ചൻ, തേവലക്കര**

---

## വചനപാത...

ദയയും വിശ്വസ്തതയും തമ്മിൽ എതിരേറ്റിരിക്കുന്നു; നീതിയും സമാധാനവും തമ്മിൽ ചുംബിച്ചിരിക്കുന്നു.

സങ്കീ. 85:10

---

## ബുദ്ധിമാൻ



## മാന്യ വായനക്കാരുടെ ശ്രദ്ധയ്ക്ക്

മുൻ ലക്കം മാസികയിൽ മലങ്കര കത്തോലിക്ക റീത്തു 'കാതോലിക്കാ'യുടെ സ്ഥാനാരോഹണവുമായി ബന്ധപ്പെട്ട ലേഖനങ്ങളോടു പ്രതികരിച്ച് ധാരാളം കത്തുകൾ ലഭിച്ചിട്ടുണ്ട്. മലങ്കര മക്കൾക്ക് സഭയോടുള്ള സ്നേഹവും തീക്ഷ്ണതയും മനസ്സിലാക്കുവാൻ കഴിയുന്നതിൽ സന്തോഷിക്കുന്നു. മലങ്കര സഭയുടെ എക്യുമെനിക്കൽ വിഭാഗത്തിന്റെ പ്രസിഡന്റ് അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ്, ഡൽഹി ഭദ്രാസന മെത്രാപ്പോലീത്ത അഭി. ജോബ് മാർ ഫീലക്സീനോസ് എന്നീ തിരുമേനിമാർ റോമാ സഭയുടെ അധികാരികളും മറ്റു ചുമതലപ്പെട്ടവരുമായി നടത്തിയ കത്തിടപാടുകളും അഭിനന്ദനം അർഹിക്കുന്നു. മലങ്കര റീത്തുകൾക്ക് ഇഷ്ടമുള്ളത് എന്തും ചെയ്യുന്നതിനുള്ള സ്വാതന്ത്ര്യത്തെ ചോദ്യം ചെയ്തുകൂടാ. എന്നാൽ അതു മാതൃസഭയായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്കു വരുത്തി വയ്ക്കുന്ന ദോഷഫലങ്ങൾ വലുതാകയാൽ സഭ അതിനോട് പ്രതികരിക്കേണ്ടിയിരിക്കുന്നു. നിങ്ങളുടെ പ്രതികരണങ്ങൾക്കു നന്ദി.

— പത്രാധിപർ

## *For Favours Received*





Anil Mathew, Shadol



St. Mary's School Chromepet





Brg. Thomas, Poona




Mathews Varghese, Kottayam-10

# ഞായർദിന ചിന്തകൾ

ഫാ. ഡോ. മാത്യു ബേബി

ജൂൺ 12

**പെന്തിക്കോസ്തിക്ക് ശേഷം 4-ാം ഞായർ**

**ലൂക്കോ. 10:1-16**

### കൊയ്ത്തും - കൊയ്ത്തിന്റെ നാഥനും

കർത്താവ് എഴുപത് അറിയിപ്പുകാരെ താൻ പോകേണ്ട പട്ടണങ്ങളിലേക്ക് മുൻകൂട്ടി അയയ്ക്കുന്ന വേദഭാഗമാണ് ഇന്നത്തെ ചിന്താവിഷയം. കർത്താവിന്റെ സുവിശേഷ പ്രവർത്തനത്തിന്റെ ഒരു വികസിത രൂപമാണ് ഇവിടെ കാണുന്നത്. ചില പുരാതന കൈ എഴുത്തു പ്രതികളിൽ എഴുപതിന് പകരം പന്ത്രണ്ടിന്റെ ഗുണിതമായ എഴുപത്തിരണ്ട് എന്നാണ് കൊടുത്തിരിക്കുന്നത്.

മത്തായിയുടെ സുവിശേഷത്തിൽ 12 ശിഷ്യന്മാരെ അയയ്ക്കുന്നതിന് പശ്ചാത്തലമായിട്ടാണ് ഈ വേദഭാഗം അവതരിപ്പിച്ചിരിക്കുന്നത്. (മത്താ. 9:35-10,35) എന്നാൽ ലൂക്കോസ് തന്റെ "ജനകീയ ദൈവശാസ്ത്രത്തിന് അനുരൂപമായി ഈ വേദഭാഗം അവതരിപ്പിക്കുന്നു. ഇവിടെ 12 ശിഷ്യന്മാരുടെ പ്രവർത്തനത്തിന് പ്രാരംഭ പ്രവർത്തകരായിട്ടാണ് 70പേരെ അയയ്ക്കുന്നത്. ലൂക്കോസ് കുറെക്കൂടി യാഥാർത്ഥ്യ ബോധത്തോടുകൂടിയാണ് കാര്യങ്ങൾ അവതരിപ്പിക്കുന്നത്. യിസ്രയേലിലെ എല്ലാ പട്ടണങ്ങളിലും പ്രവർത്തിക്കുവാൻ 12 പേർ മതിയാകുകയില്ല. ഈ പ്രവർത്തനത്തിന്റെ ജനകീയ അടിത്തറ അല്പം വിപുലപ്പെടുത്തേണ്ടത് അത്യാവശ്യമാണ്. ഇതിനുവേണ്ടിയാണ് 70 പേരെ നിയോഗിക്കുന്നത്. മത്തായിയുടെ സുവിശേഷത്തിൽ പന്ത്രണ്ട് പേരുടെ അപ്പോസ്തോലിക ദൗത്യമായി ഇതിനെ ഒതുക്കിയിരിക്കുന്നു.

പഴയനിയമത്തിൽ 70 എന്ന സംഖ്യക്ക് ഒരു പ്രത്യേക സ്ഥാനമുണ്ട് 7, 12, 40 എന്നീ സംഖ്യ പോലെ പൂർണ്ണതയുടെ പ്രതീകമാണ് 70. അധികാര വികേന്ദ്രീകരണത്തിൽ 12 കഴിഞ്ഞാൽ 70 ആണ് പിന്നെ ഉപയോഗിക്കുന്നത്. ക്ഷാമകാലത്ത് 12 ഗോത്രത്തലവന്മാരോടൊന്നിച്ച് മിസ്രേമിലേക്ക് കുടിയേറിയത് 70 പേരായിരുന്നു. (ഉല്പ. 46: 27; പുറ. 1:5). മോശ യിസ്രയേലിന്റെ ഭരണം ആദ്യം 12 ഗോത്രതലവന്മാരെയും അതിന് ശേഷം 70 പേരെയും നിയമിച്ചതായി നാം വായിക്കുന്നു. (സംഖ്യ 11:24-25). മിസ്രേമിൽ നിന്ന് പുറപ്പെട്ട് ആദ്യം കൂടാരമടിച്ച ഏലീമിനെ സംബന്ധിച്ച് ഇപ്രകാരം പറയുന്ന് "അവൻ ഏലീമിൽ എത്തി അവിടെ 12 നീരുറവകളും 70 ഈന്തപനയും ഉണ്ടായിരുന്നു" (പുറ. 15:27).

പുതിയ നിയമത്തിൽ കർത്താവ് 12 പേരെ ശിഷ്യന്മാരായും 70 പേരെ അറിയിപ്പുകാരായും അയയ്ക്കുന്നു. പഴയ നിയമത്തിലെ അതേ മാനദണ്ഡമാണ് ഇവിടെ കർത്താവ് ഉപയോഗിച്ചിരിക്കുന്നത്. കേന്ദ്രീകരണത്തെക്കാൾ വിപുലമായ പങ്കാളിത്തമാണ് യേശു ആഗ്രഹിക്കുന്നത് എന്ന് ഇതിലൂടെ നമുക്ക് മനസ്സിലാക്കാം.

എഴുപത് പേരെ അയയ്ക്കുന്നതു തന്നെ ഓരോ സ്ഥലത്തും രണ്ട് പേർ വീതമാണ്. ഏകാംഗ പ്രവർത്തനത്തെക്കാൾ കർത്താവ് ഇഷ്ടപ്പെടുന്നത് ഒന്നിലധികം പേരുടെ കൂട്ടായ്മയാണ്. യഹൂദന്മാർ സാധാരണയായി ഒരു കാര്യം സത്യമാണ് എന്നു തെളിയിക്കുന്നതിന് 2 പേരുടെ സാക്ഷ്യം ആവശ്യപ്പെട്ടിരുന്നു. ഇന്നത്തെ നമ്മുടെ ഇടവക പ്രവർത്തനത്തിലും വൈദീകരുടെ ഏകാംഗ പ്രവർത്തനത്തെക്കാൾ ഒന്നിലധികം പേരുടെ കൂട്ടായ പ്രവർത്തനമാണ് കൂടുതൽ ഫലപ്രദമായിട്ടുള്ളത്.

സാധാരണ ഒരു യാത്രയിൽ അത്യാവശ്യമായി എടുക്കുന്നതും ഉപയോഗിക്കുന്നതുമാണ് സഞ്ചിയും പൊക്കണവും ചെരിപ്പും വഴിയിലെ അഭിവാദ്യം പറച്ചിലും എല്ലാം. എന്നാൽ കർത്താവ് ഈ യാത്രയിൽ ഇതെല്ലാം നിരോധിച്ചിരിക്കുന്നു. അതുകൊണ്ട് തന്നെ ഇത് ഒരു അസാധാരണ യാത്രയായി പരിണമിച്ചിരിക്കുന്നു. ഇവിടെ ഇത് അക്ഷരീകമായി എടുക്കാതെ ഇതിന്റെ അന്തരീകാർത്ഥം മനസ്സിലാക്കാൻ ശ്രമിക്കണം. ഇവിടെ എഴുപത് പേരെ അയയ്ക്കുന്നത് പ്രത്യേക

> **ദൈവം ആവശ്യപ്പെടുന്നത് മിച്ചമുള്ളത് ശേഖരിക്കുവാനാണ്. ദാനമായി കിട്ടിയത് നഷ്ടപ്പെടുത്തുവാനല്ല. ദൈവം നടത്തിയ വഴികളിൽ നിന്ന് പാഠങ്ങൾ ഉൾക്കൊള്ളുവാനും അത് ഓർമ്മ വച്ച് ജീവിതം ക്രമപ്പെടുത്തുവാനും നമുക്ക് കഴിയണം.**

ദൗത്യം പൂർത്തിയാക്കുന്നതിന് വേണ്ടിയാണ്. അത് പൂർണ്ണമാകുന്നതുവരെ സ്വന്തം സുഖ സൗകര്യങ്ങളെക്കുറിച്ച് ചിന്തിക്കുന്നതിനോ, ഉപചാര അഭിവാദ്യങ്ങളിൽ ഏർപ്പെടുന്നതിനോ അനുവാദമില്ല. എങ്ങനെയും തന്റെ വേല തികയ്ക്കുക എന്ന ചിന്തയാണ് ഉണ്ടാകേണ്ടത്. പൗലൂസ് ശ്ലീഹാക്ക് ഈ മനോഭാവം ഉണ്ടായിരുന്നു. "ക്രിസ്തുവിനു വേണ്ടി ബലഹീനനായ, കയ്യേറ്റം ബുദ്ധിമുട്ട്, ഉപദ്രവം, ഞെരുക്കം എന്നിവ സഹിപ്പാൻ ഇഷ്ടപ്പെടുന്നു. ബലഹീനനായിരിക്കുമ്പോൾ തന്നേ ഞാൻ ശക്തനാക്കുന്നു." (2 കോരി. 12:10). ഇന്നത്തെ സഭയുടെ പ്രവർത്തനങ്ങളിലും ലോകത്തിന്റെ മാനദണ്ഡങ്ങൾ മാറ്റി വച്ചിട്ട് കർത്താവിന്റെ വേല തികയ്ക്കുന്നതിനുള്ള അഭിവാഞ്ഛ എല്ലാവരിലും ഉണ്ടാകേണ്ടിയിരിക്കുന്നു.

ശ്ലീഹാ വായനകളിൽ 1 കോരി 16: 14-22 അപ്പോ. 6:1-7, ആദിമ സഭാ പ്രവർത്തകരെ നിയമിക്കാനുള്ള

സാഹചര്യവും അവരുടെ പ്രവർത്തനങ്ങളും വിവരിക്കുന്നു. "വിശുദ്ധന്മാരുടെ പ്രവർത്തനത്തിന് തങ്ങളെത്തന്നെ ഏൽപ്പിച്ചുകൊടുത്ത സ്തേഫാനോസിന്റെ" കുടുംബത്തെപ്പറ്റി പൗലൂസ് ശ്ലീഹാ വിവരിക്കുന്നു. 1 കൊരി. 16:12. വിവേചനം കൂടാതെ എല്ലാവരെയും ഒരുപോലെ ശുശ്രൂഷിക്കുന്നതിന് ആത്മാവും ജ്ഞാനവും നല്ല സാക്ഷ്യമുള്ള 7 ശെമ്മാശന്മാരെ തിരഞ്ഞെടുക്കുന്ന ഭാഗം ശ്രദ്ധേയമാണ്. ഇന്നത്തെ സഭാ പ്രവർത്തകർക്ക് ഈ ഗുണങ്ങൾ വേണ്ട അളവിലുണ്ടോ എന്ന് പരിശോധന നടത്തേണ്ടിയിരിക്കുന്നു.

പഴയനിയമ വായനകളിലും ഇതേ ആശയം തന്നെ വ്യക്തമാക്കിയിരിക്കുന്നു. വാഗ്ദത്തനാട് കൈവശമാക്കാൻ പോകുന്ന ഗോത്ര പിതാക്കന്മാർക്ക് ലഭിക്കുന്ന അനുഗ്രഹമാണ് ആവർത്തന പുസ്തകത്തിലെ വായനയിൽ ക്രമീകരിച്ചിരിക്കുന്നത്. (ആവ. 33:23-29). "പുരാതനമായ ദൈവം നിന്റെ സങ്കേതം കീഴെ ശാശ്വത ഭുജവും ഉണ്ട്" (ആവ. 35:27) എന്ന ഉറപ്പ് അവർക്ക് നൽകുന്നു.

യഹോവയുടെ വിശുദ്ധ പർവ്വതത്തിൽ കയറുന്നവരുടെ യോഗ്യതകളെക്കുറിച്ച് 15-ാം സങ്കീർത്തനത്തിൽ വായിക്കുന്നു. യെശയ്യാ പ്രവചനം 65-ാം അധ്യായത്തിൽ തന്റെ വിശുദ്ധ പർവ്വതത്തിൽ വിശ്വസ്തതയോടെ ശുശ്രൂഷിക്കുന്നവർക്ക് ലഭിക്കുന്ന പ്രതിഫലം വിവരിക്കുന്നു. "എന്നെ അന്വേഷിച്ചിട്ടുള്ള എന്റെ ജനത്തിനായി ശാരോൻ ആടുകൾക്ക് മേച്ചിൽപുറവും ആഖോർ താഴ്വര കന്നുകാലികൾക്ക് കിടപ്പിടവുമായിരിക്കും" (യെശ. 65:10) ദൈവശുശ്രൂഷകർക്ക് താഴെ ശാശ്വത ഭുജങ്ങൾ എപ്പോഴും ഉണ്ടായിരിക്കും. അവിടെ നമുക്ക് വേണ്ടി നാം ഒന്നും കരുതേണ്ടതില്ല.

ജൂൺ 19

**പെന്തിക്കോസ്തിക്ക് ശേഷം**
**5-ാം ഞായർ**
**ലൂക്കോ. 9:10-17**

### എല്ലാവരും തിന്നു തൃപ്തരായി

ലൂക്കോസിന്റെ സുവിശേഷം 9-10 അധ്യായങ്ങളിലായി ദൈവരാജ്യസ്ഥാപനത്തിന്റെ രണ്ട് സുപ്രധാന സംഭവങ്ങൾ അനാവരണം ചെയ്തിരിക്കുന്നു. 9-ാം അധ്യായത്തിൽ 12 ശിഷ്യന്മാരെ അയയ്ക്കുന്നതും അവർ സന്തോഷത്തോടെ മടങ്ങി വരുന്നതും വിവരിച്ചിരിക്കുന്നു. 10-ാം അധ്യായത്തിൽ 70 അറിയിപ്പുകാരെ അയയ്ക്കുന്നതും അവർ ആവേശത്തോടെ മടങ്ങിവരുന്നതും ചിത്രീകരിച്ചിരിക്കുന്നു.

മടങ്ങിവന്ന അപ്പോസ്തോലന്മാർ അഭിമുഖീകരിക്കുന്ന ആദ്യത്തെ ശക്തമായ പ്രതിസന്ധിയാണ് ഇന്നത്തെ ചിന്താവിഷയം. ശിഷ്യന്മാരുടെ പ്രവർത്തനമൂലം കൂടുതൽ ആളുകൾ ക്രിസ്തുവിനെപ്പറ്റി അറിയുകയും അവന്റെ പ്രസംഗം കേൾക്കാൻ കൂടുതൽ ആളുകൾ രാപകൽ ഭേദമില്ലാതെ ശ്രദ്ധയോടെ കാത്തിരിക്കുന്നതുമാണ് സന്ദർഭം. ഇങ്ങനെ ദിവസങ്ങളോളം കാത്തിരിക്കുന്ന ആയിരക്കണക്കിന് ആളുകളുടെ സംരക്ഷണ ചുമതലയാണ് പെടും നനവേ അപ്പോസ്തോലന്മാരുടെ ചുമലിൽ പതിച്ചിരിക്കുന്നത്.

നാല് സുവിശേഷകരും ഏതാനും ചില വ്യത്യാസങ്ങളോടെ ഓർമ്മവെച്ച് രേഖപ്പെടുത്തിയിരിക്കുന്ന ഒരു സംഭവമാണ് ഇത്. ശിഷ്യന്മാർ ആദ്യം അഭിമുഖീകരിച്ച മുഖ്യ പ്രതിസന്ധിയായതുകൊണ്ടാകാം. 4 പേരും ഇത് രേഖപ്പെടുത്തിയിരിക്കുന്നത്.

ശിഷ്യന്മാർ സുവിശേഷം അറിയിക്കാൻ പോയപ്പോൾ ഇങ്ങനെ വലിയ ഒരു ബാധ്യത തങ്ങളുടെ മേൽ വന്നുചേരും എന്ന് കരുതിയിരുന്നില്ല. മരുഭൂമിയിൽ ഈ വലിയ ജനക്കൂട്ടത്തെ പോറ്റുന്നതിന് ചില്ലറ പരിശ്രമങ്ങൾ അവരുടെ ഭാഗത്തുനിന്ന് നടത്തുന്നുണ്ട്. എന്നാൽ അത് എല്ലാം വിഫലമായി. അവർ നിസ്സാഹായരായി ഗുരുവിന്റെ മുമ്പിൽ നിന്നു. ഈ പ്രതിസന്ധി അവർക്ക് തന്നെ പരിഹരിക്കാൻ സാധ്യമല്ല എന്നു തിരിച്ചറിവ് അവരെ യേശുവിന്റെ മുമ്പിൽ എത്തിച്ചു. തങ്ങളുടെ കഴിവ് കേടും (ഭക്ഷണം കൊടുക്കാൻ നിവർത്തിയില്ല) കഴിവും (5 അപ്പവും രണ്ട് മീനും) യേശുവിന്റെ മുമ്പാകെ സമർപ്പിച്ചു. പ്രശ്നം ഭംഗിയായി പരിഹരിച്ചു. ഭാവിയിലും പ്രശ്ന പരിഹാരത്തിന് ഈ വഴി തന്നെ തേടണമെന്ന് അവരെ പഠിപ്പിച്ചു. ദൈവത്തോട് ആലോചന ചോദിക്കാതെ പരിഹരിക്കാൻ ശ്രമിച്ച പ്രശ്നങ്ങളുടെ ഒരു കൂമ്പാരം നമുക്ക് ചുറ്റിലും ഉണ്ട്. ശിഷ്യന്മാരുടെ മാതൃക നമുക്ക് അനുകരിക്കാം.

തന്റെ മുമ്പാകെ സമർപ്പിച്ച പ്രശ്ന പരിഹാരത്തിനായി കർത്താവ് രണ്ട് കാര്യങ്ങൾ ആവശ്യപ്പെടുന്നു. ഒന്ന്-പന്തി പന്തിയായിട്ട് ഇരുത്തണം. അനുഗ്രഹം സമൃദ്ധിയായിട്ട് ഉള്ളതുകൊണ്ട് എങ്ങനെയും ആകാം എന്നല്ല. സൃഷ്ടിയുടെ ആരംഭം മുതൽ ക്രമീകൃതമായ ഒരു നില (Chaos-Cosmos) ആഗ്രഹിക്കുന്ന ദൈവം ഇന്നും അത് തന്നെ ആവശ്യപ്പെടുന്നു. അനുഷ്ഠാനങ്ങൾ കൊണ്ടും സാധനകൾ കൊണ്ടും ചിട്ടപ്പെടുത്തിയ ഒരു ജീവിതം ഒരു മനസ്സ്-ഇവിടെ മാത്രമെ ദൈവത്തിന് എന്തെങ്കിലും പ്രവർത്തിക്കാനാവൂ. ചിട്ടയുള്ള നിഷ്ഠാ ജീവിതം ഇന്നത്തെ സഭാ നേതാക്കന്മാരിലും ജനങ്ങളിലും കുറഞ്ഞുവരുന്നു എന്നുള്ളത് പ്രശ്നങ്ങളുടെ ആധിക്യം കൊണ്ട് നമുക്ക് മനസ്സിലാക്കാവുന്നതാണ്.

രണ്ടാമത് ദൈവം ആവശ്യപ്പെടുന്നത് മിച്ചമുള്ളത് ശേഖരിക്കുവാനാണ്. ദാനമായി കിട്ടിയത് നഷ്ടപ്പെടുത്തുവാനല്ല. ദൈവം നടത്തിയ വഴികളിൽ നിന്ന് പാഠങ്ങൾ ഉൾക്കൊള്ളുവാനും അത് ഓർമ്മ വച്ച് ജീവിതം ക്രമപ്പെടുത്തുവാനും നമുക്ക് കഴിയണം.

ശേഷിച്ച കഷണങ്ങൾ 12 കൊട്ട നിറച്ചെടുത്തു എന്നുള്ളത് വലിയ പാഠമാണ് ശിഷ്യന്മാരെ പഠിപ്പിച്ചത് ദൈവത്തിന്റെ ദാനം 12 പേരും വിതരണം ചെയ്തു കഴിഞ്ഞപ്പോഴും 12 പേരുടെയും കുട്ടകൾ നിറഞ്ഞിരുന്നു. കൊടുക്കും തോറും സമൃദ്ധിയായിട്ട് ഉണ്ടാകും. ശിഷ്യന്മാരുടെ തുടർന്നുള്ള എല്ലാ പ്രതിസന്ധികളിലും നിറഞ്ഞിരിക്കുന്ന 12 കൊട്ട അവർക്ക് ആവേശം പകർന്നിരുന്നു. നിറഞ്ഞുനില്ക്കുന്ന ദൈവകൃപയിൽ അവർ ആശ്രയം കണ്ടെത്തുന്നു.

ഇവിടെ കർത്താവിന്റെ പ്രവർത്തനത്തിന്റെ ഒരു ശ്രേഷ്ഠത നാം മനസ്സിലാക്കേണ്ടതാണ്. വർദ്ധിപ്പിച്ച അപ്പം വിതരണം ചെയ്യുന്നതിനും ശേഖരിക്കുന്നതിനും ശിഷ്യന്മാരെയാണ് കർത്താവ് ഭരമേൽപ്പിക്കുന്നത്. താൻ നേരിട്ട് അതിൽ ഇഷ്ടപ്പെടുന്നില്ല. വിശ്വസ്തതയോടെ തന്റെ രഹസ്യത്തിൽ ശിഷ്യന്മാരെ പങ്കാ

ളികളാക്കിതീർക്കുന്ന കർത്താവിന്റെ മാതൃക എത്രയോ ശ്രേഷ്ഠമാണ്.

കർത്താവിന്റെ ഈ മനോഭാവം ശ്ലീഹാവായനകളിലും നമുക്ക് ശ്രവിക്കാം. (അപ്പോ. 9:10-18). ശൗലേ ശൗലേ നീ എന്നെ ഉപദ്രവിക്കുന്നത് എന്ത് എന്ന് നേരിട്ട് ചോദിച്ചെങ്കിലും ശൗലിന് കാഴ്ച കൊടുത്ത് പൗലൂസ് ആക്കുന്ന പ്രക്രീയ സഭയുടെ പ്രതിനിധിയായി അനന്യാസ് ആണ് നിർവ്വഹിക്കുന്നത്. പങ്കാളിത്തത്തിന്റെ-പങ്കീടലിന്റെ ശുശ്രൂഷ സഭയിലും തുടരേണ്ടിയിരിക്കുന്നു.

കൊരിന്ത്യ ലേഖനത്തിൽ (2 കൊരി. 5:14-20) നിരപ്പിന്റെ ശുശ്രൂഷയെപ്പറ്റി പൗലൂസ് ശ്ലീഹാ വിവരിക്കുന്നു. ഈ നിരപ്പിന്റെ ശുശ്രൂഷ സഭാ ജീവിതത്തിന്റെ എല്ലാ മേഖലകളിലും വ്യാപരിക്കണം.

പഴയനിയമ വായനകളിൽ പുറപ്പാ. 23:14-19, സങ്കീ. 16 ഏശായാ 40:27-31 യഹോവയുടെ സന്നിധിയിൽ വരുന്നവർക്ക് ലഭിക്കുന്ന സൗഭാഗ്യം വിവരിക്കുന്നു. യഹോവയുടെ സന്നിധിയിൽ വെറും കൈയ്യോടെ വരരുത് എന്ന് പുറപ്പാട് പുസ്തകത്തിലും മനോഹര ദേശത്തെ അവകാശത്തെപ്പറ്റി 16-ാം സങ്കീർത്തനത്തിലും, യഹോവയെ കാത്തിരിക്കുന്നവർ കഴുകനെപ്പോലെ ശക്തിയെ പുതുക്കും എന്ന് യെശയ്യ പ്രവചനത്തിലും നാം വായിക്കുന്നു. ഇവിടെ എല്ലാം നിറച്ചെടുക്കുന്ന 12 കൊട്ടകളുടെ മുൻകുറി സജീവമായി നിലനില്ക്കുന്നതായി കാണാം.

ജൂൺ 26

**പെന്തിക്കോസ്തിക്ക് ശേഷം**
**6-ാം ഞായർ**
**മത്തായി 15: 32-39**

### ഇവർ മൂന്ന് നാളായി എന്നോടൊപ്പം പാർക്കുന്നു

കർത്താവ് വിജാതിയ പട്ടണങ്ങളായ സോർ; സീദോൻ എന്നിവടങ്ങളിലെ പ്രേക്ഷിത പ്രവർത്തനത്തിന് ശേഷം വിശ്രമത്തിനായി ഒരു വിജന പ്രദേശത്തേക്ക് പോകുന്നു. അവിടെ തടിച്ചു കൂടിയ ജനലക്ഷങ്ങൾക്ക് ഭക്ഷണം നൽകി തൃപ്തിപ്പെടുത്തിയ സംഭവമാണ് ഇന്നത്തെ ചിന്താവിഷയം.

വിശ്രമത്തിന് എത്തിയ താൻ വിശ്രമം കൂടാതെ ജനങ്ങളുടെ ആവശ്യമറിഞ്ഞ് പെരുമാറുന്നു. അവിടെ വന്നു കൂടിയ ജനത്തിന്റെ നിശ്ചയ ദാർഡ്ഢ്യവും ആത്മ ദാഹവും കർത്താവിനെ വല്ലാതെ ആകർഷിച്ചു. മൂന്നു ദിവസം മടികൂടാതെ കർത്താവിനോടൊപ്പം അവർ താമസിച്ചു.

വചനം കേൾക്കാൻ എത്തിയവരെ ആത്മീയമായി തൃപ്തിപ്പെടുത്തുക മാത്രമല്ല ചെയ്തത്. അവരുടെ ഭൗതീകമായ ആവശ്യങ്ങളിലും താൻ അതീവ ശ്രദ്ധാലുവായിരുന്നു. അവർ ആവശ്യപ്പെട്ടിട്ടല്ല അവർക്ക് ഭക്ഷണം കൊടുക്കുവാൻ കല്പിക്കുന്നത്. ഇതിൽ നിന്ന് ജീവിതത്തിന്റെ സമസ്ത മേഖലകളിലും തന്റെ സാന്നിദ്ധ്യം നിലനിർത്തുവാൻ യേശുവിന് കഴിഞ്ഞു.

ഇന്ന് ക്രിസ്തീയ ജീവിതം ദിവസത്തിൽ ഏതാനും മിനിറ്റുകളിലും ആഴ്ചയിൽ ഒരു-അരദിവസമായും കുറഞ്ഞിരിക്കുന്നു. ആഴ്ചയിലെ മറ്റു ദിവസങ്ങളിൽ ഇതിനെപ്പറ്റി കാര്യമായ ശ്രദ്ധയില്ലാതെ പോകുന്നു. അതായത് സഭയുടെ ആത്മീയ പ്രവർത്തനങ്ങൾ ഒറ്റ ദിവസമായി ചുരുങ്ങുന്നു. മറ്റ് ദിവസങ്ങളിൽ ഇതിന് പ്രസക്തിയില്ലാതെ പോകുന്നു.

കർത്താവിന്റെ മാതൃകകളിൽ നിന്ന് വ്യത്യസ്തമാണ്. തന്നെ അന്വേഷിച്ച് എത്തിയ ജനസമൂഹത്തിന്റെ ആത്മീയ ശാരീരിക ആവശ്യങ്ങളിൽ താൻ സദാ ശ്രദ്ധാലുവായിരുന്നു. അവരുടെ വേദനകളിൽ താൻ മനസ്സലിവുള്ളവനായിരുന്നു. അതുകൊണ്ട് ക്രിസ്തീയ സഭയുടെ സ്വാധീനം അവരുടെ അത്മീയ മണ്ഡലത്തിൽ മാത്രം ഒരുങ്ങേണ്ട ഒന്നല്ല അവരുടെ ജീവിതത്തിന്റെ സമസ്ത മേഖലകളിലും സഭയുടെ സജീവ സാന്നിദ്ധ്യം ഉണ്ടായിരിക്കണം. സഭയുടെ ഉപദേശങ്ങളുടെ വിശകലനത്തിലും ആത്മീയ ലൗകീക മേഖലകളിലെ പ്രവർത്തനങ്ങളിലും ഇത് ഗൗരവമായി ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

രണ്ടാമതായി ഈ സംഭവം നമ്മേ ഓർമ്മപ്പെടുത്തുന്നത് കർത്താവിന്റെ അടുത്ത് വന്നിട്ടുള്ള എല്ലാവരെയും തൃപ്തിപ്പെടുത്തുന്ന പരിഹാരമാണ് താൻ നിർദ്ദേശിക്കുന്നത്. ആർക്കും നിരാശനായി മടങ്ങേണ്ട ആവശ്യമില്ല. ഭൂരിപക്ഷത്തെ തൃപ്തിപ്പെടുത്തുന്നത് മാത്രമല്ല എല്ലാവരെയും തൃപ്തിപ്പെടുത്തുവാൻ സാധിക്കണം. ആത്മീയ ഔന്നത്യത്തിൽ എടുക്കുന്ന തീരുമാനങ്ങൾക്ക് മാത്രമെ അത്തരം സാഹചര്യങ്ങൾ സൃഷ്ടിക്കുവാൻ സാധിക്കയുള്ളൂ.

മൂന്നാമതായി ഈ സംഭവത്തിൽ നാം കാണുന്നത് പുരുഷാരത്തെ പറഞ്ഞയ്ക്കുന്നതിൽ കർത്താവ് കാണിക്കുന്ന ശ്രദ്ധയാണ് പലരും ശ്രദ്ധിക്കാതെ പോകുന്ന ഒരു കാര്യമാണിത്. അവൻ അപ്പം വാഴ്ത്തി അവർക്ക് കൊടുത്തു അവരെ തൃപ്തരാക്കി. അതിന് ശേഷം അവൻ മഗദാ ദേശത്തേക്ക് പോയി എന്നല്ല എഴുതിയിരിക്കുന്നത്. കർത്താവ് പോയതിന് ശേഷം ജനം പിരിഞ്ഞു പോകുകയല്ലായിരുന്നു. മറിച്ച് "അവൻ പുരുഷാരത്തെ പറഞ്ഞയച്ചിട്ട് പടകിൽ കയറിപ്പോയി" (മത്താ. 15:39). എന്നാണ് എഴുതിയിരിക്കുന്നത്. മർക്കോസിന്റെ സുവിശേഷത്തിലും ഇതേപോലുള്ള ഉദാഹരണങ്ങൾ കാണാം. "താൻ പുരുഷാരത്തെ പറഞ്ഞയക്കുന്നതിനിടയിൽ, തന്റെ ശിഷ്യന്മാരെ ഉടനെ പടക് കയറി അക്കരെ ബേത്ത് സയിദെക്ക് പോകുവാൻ നിർബ്ബന്ധിച്ചു" (മർക്കോ. 6:45). പുരുഷാരത്തെപ്പറ്റിയുള്ള കരുതലിന്റെ പാരമ്യതയാണ് ഇവിടെ ദർശിക്കുന്നത്. ഭക്ഷണം കൊടുത്തു ഇനി അവർ എങ്ങനെയെങ്കിലും പോയ്കൊള്ളും എന്നല്ല അവർ പരാതി കൂടാതെ പോകുന്നു എന്ന് ഉറപ്പാകുന്ന മനോഭാവം ശ്രദ്ധിക്കേണ്ടതാണ്. ഇന്ന് "പരിപാടികളുടെ" ബാഹുല്യം നിമിത്തം ജനങ്ങളെ കാണുന്നതിനോ അവരെ ആശിർവദിക്കുന്നതിനോ സമയം ലഭിക്കാത്ത സഭാ നേതാക്കന്മാരിൽ നിന്ന് വ്യത്യസ്തമായ ഒരു പാതയാണ് കർത്താവ് സ്വീകരിച്ചിരിക്കുന്നത്.

ശ്ലീഹാ വായനയിൽ അപ്പോ. 1:15-20 അപ്പോസ്തോലന്മാരുടെ എണ്ണത്തിൽ ഉൾപ്പെട്ട യൂദായ്ക്ക് പകരം ഈ ശുശ്രൂഷ നിറവേറ്റുന്നതിന് ഒരാളെ തിരഞ്ഞെടുക്കുന്ന ഭാഗം വായിക്കുന്നു. 1 കൊരി. 8:1-6-ൽ വിഗ്രഹാർപ്പിതങ്ങളുടെ കാര്യം വിവരിക്കുന്നു.

പഴയനിയമ വായനകളിൽ സർവ്വ ഭൂമിയുടെയും നാഥനായ ദൈവം തന്റെ തീരുമാനങ്ങൾ നടപ്പാക്കുവാൻ താമസിക്കുന്നില്ല. അവരുടെ അപേക്ഷ ശ്രദ്ധാപൂർവ്വം കേൾക്കുന്നവനാണ് എന്ന ആശയം അവതരിപ്പിച്ചിരിക്കുന്നു. സങ്കീ. 20; യെശയ്യാ 14:22–27.

**ജൂലൈ 3**

**പെന്തിക്കോസ്തിക്ക് ശേഷം ഏഴാം ഞായർ, മാർത്തോമ്മ ശ്ലീഹായുടെ ദുക്റോനോ – മിഷൻ സൺഡേ**

**യോഹ. 20:19–31; മത്താ. 28:16–20**

### ധൈര്യശാലിയായ തോമ ശ്ലീഹാ

ഭാരതത്തിന്റെ അപ്പോസ്തോലനായ മാർത്തോമ്മ ശ്ലീഹായുടെ ഓർമ്മ ദിനമായ ജൂലൈ മൂന്നാം തീയതി തന്നെയാണ് ഈ വർഷം മിഷൻ സൺഡേ ആയും ആചരിക്കുന്നത്. മാർത്തോമ ശ്ലീഹായുടെ പ്രേക്ഷിത മാതൃകകളെ സ്വീകരിക്കുന്നതിന് സഭയെ ആഹ്വാനം ചെയ്യുന്ന ദിവസമാണ്. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ ഡിസംബർ 21–ാം തീയതി ആചരിക്കുന്ന പതിവും മലങ്കര സഭയിൽ നിലവിലുണ്ട്. മാർത്തോമ ശ്ലീഹായുടെ രണ്ടല്ല അഞ്ച് പെരുന്നാളുകൾ ആചരിച്ചാലും മതിയാകുകയില്ല. അത്രമാത്രം നാം അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു. മറ്റ് ശിഷ്യന്മാരെക്കാൾ അധികം ദൂരം താണ്ടി ഭാരതത്തിലേക്ക് വരുവാൻ അദ്ദേഹം ധൈര്യം കാട്ടി. പുനരുത്ഥാനത്തിന്റെ നാളുകളിൽ യഹൂദന്മാരെ ഭയന്ന് ശിഷ്യന്മാർ അടച്ചിട്ട മുറിയിൽ ഒതുങ്ങികഴിഞ്ഞപ്പോൾ "പുറത്ത് പോകാൻ" ധൈര്യം കാട്ടിയാളാണ് തോമാ ശ്ലീഹാ. ഉയർത്തെഴുന്നേറ്റ കർത്താവിനെ തൊട്ടുനോക്കണമെന്ന ആഗ്രഹം പ്രകടിപ്പിക്കുന്നതിനും തോമാ ശ്ലീഹാ ധൈര്യം കാട്ടി. അദ്ദേഹത്തിന്റെ ജീവിതത്തിലേക്ക് നമുക്ക് ഒന്ന് എത്തിനോക്കാം.

ആദ്യത്തെ മൂന്ന് സുവിശേഷങ്ങളിലും തോമശ്ലീഹായുടെ പേര് മാത്രം പരാമർശിച്ചു പോകുന്നു. യോഹന്നാന്റെ സുവിശേഷത്തിൽ തോമാശ്ലീഹായ്ക്ക് കാര്യമായ പ്രാധാന്യം ലഭിക്കുന്നുണ്ട്.

ഗ്രീക്ക് നാടകങ്ങളിൽ പ്രധാന കഥാപാത്രത്തിന് ചില സുപ്രധാന പ്രഖ്യാപനങ്ങൾ നടത്തുന്നതിന് അവസരമൊരുക്കുന്ന ചില ചെറിയ കഥാപാത്രങ്ങൾ ഉണ്ട്. ഇവർ നേരിട്ടോ ചില അവസരങ്ങളിൽ ഇവരുടെ ഇടപെടൽ മൂലം പ്രധാന കഥാപാത്രം തന്നെയോ ചില പ്രഖ്യാപനങ്ങൾ നടത്തും. ഇത്തരം പ്രഖ്യാപനങ്ങൾ കഥയുടെ ഗതിയേ സാരമായി സ്വാധീനിക്കും. ഇത്തരത്തിലുള്ള ഒരു സ്ഥാനമാണ് തോമശ്ലീഹായ്ക്ക് യോഹന്നാന്റെ സുവിശേഷത്തിൽ കൊടുത്തിരിക്കുന്നത്.

യോഹന്നാന്റെ സുവിശേഷത്തിൽ മൂന്ന് പ്രാവശ്യം തോമാശ്ലീഹാ ശക്തമായി പ്രത്യക്ഷപ്പെടുന്നുണ്ട്. ലാസറിനെ ഉയിർപ്പിക്കുവാൻ കർത്താവ് പോകുമ്പോൾ നടത്തുന്ന പ്രസ്താവന ശ്രദ്ധേയമാണ്. "അവനോടുകൂടി മരിക്കേണ്ടതിന് നമുക്കും പോകാം" (യോഹ. 11, 16). മറ്റൊരവസരത്തിൽ കർത്താവേ നീ എവിടെപ്പോകുന്നു എന്ന തോമശ്ലീഹായുടെ ചോദ്യത്തിന് കർത്താവ് നൽകുന്ന മറുപടിയാണ് "ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു" എന്നുള്ളത്. യോഹ. 14:6 ഉയർത്തെഴുന്നേറ്റ കർത്താവിനെ കണ്ട് തോമാശ്ലീഹാ നടത്തുന്ന "എന്റെ കർത്താവും എന്റെ ദൈവമേ" (യോഹ. 20:28) എന്ന പ്രസ്താവന ക്രൈസ്തവ വിശ്വാസത്തിന്റെ ഉരകല്ലായി നിലകൊള്ളുന്നു. ഈ മൂന്ന് വാക്യങ്ങളിലൂടെ ദൈവശാസ്ത്രത്തിന്റെ വിവിധ വശങ്ങൾ യോഹന്നാൻ അനാവരണം ചെയ്തിരിക്കുന്നു.

ഗ്രീക്ക് ഭാഷയിൽ കുറിയോസ് (കർത്താവ്) എന്ന വാക്ക് വളരെ വിശാലമായ അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്. ഒരു അടിമ തന്റെ സർവ്വസ്വമായ യജമാനനെ വിളിക്കുന്ന പദമാണ് "കുറിയോസ്" എന്നത്. ഇതിലൂടെ അടിമയുടെ മേൽ യജമാനന് സമ്പൂർണ്ണമായ അധികാരമാണ് സിദ്ധിക്കുന്നത്. ശിക്ഷിക്കുന്നതിന് മാത്രമല്ല വളർത്തുന്നതിനും പരിപോഷിപ്പിക്കുന്നതിനും യജമാനന് അധികാരം ഉണ്ട്. അപ്പോൾ യേശുവിനെ കർത്താവ് എന്ന് സംബോധന ചെയ്യുമ്പോൾ പൂർണ്ണമായ സമർപ്പണവും ആശ്രയബോധവുമാണ് പ്രകടിപ്പിക്കുന്നത്. പ്രേക്ഷിത പ്രവർത്തനത്തിന് ഇറങ്ങുന്ന ഏവർക്കും ദൈവം "കർത്താവായി" തീരുമ്പോൾ ഒന്നിനെക്കുറിച്ചും ഭയക്കേണ്ടതില്ല.

തോമാ ശ്ലീഹായുടെ ഈ പ്രഖ്യാപനത്തിന് മറുപടിയായി "നീ എന്നെ കണ്ടതുകൊണ്ടാണ് വിശ്വസിച്ചത് - കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാർ ആകുന്നു" എന്നുള്ള പ്രസ്താവന പല സംശയങ്ങൾക്കും വഴിവയ്ക്കുന്നു. തോമശ്ലീഹായെപ്പോലെ തന്നെ മറ്റ് ശിഷ്യന്മാരും കർത്താവിനെ കണ്ടതിന് ശേഷമാണ് വിശ്വസിച്ചത്. അപ്പോൾ കാണാതെ വിശ്വസിച്ചവർ എന്നുള്ളത് ശിഷ്യന്മാരുടെ പ്രസംഗം കേട്ട് യേശുവിൽ വിശ്വസിച്ചവരെ ഉദ്ദേശിച്ചായിരിക്കണം. ആ ഭാഗ്യം നമുക്ക് എല്ലാവർക്കും അർഹതപ്പെട്ടതാണ്. ഈ ഭാഗ്യത്തിലേക്ക് അനേകരെ അടുപ്പിക്കുന്നതിനുള്ള ദൗത്യമാണ് സഭയെ ഏൽപ്പിച്ചിരിക്കുന്നത്. മിഷൻ സൺഡേ ദിനത്തിൽ ഈ ദൗത്യം കൂടുതൽ ഉത്സാഹത്തോടെ നിറവേറ്റുന്നതിന് പ്രതിജ്ഞ എടുക്കാം.

ശ്ലീഹാ വായനകളിൽ റോമാ 10:13–21, 1 കോരി. 9:15–17 സുവിശേഷം അറിയിക്കേണ്ട ആവശ്യകത ഊന്നി പറഞ്ഞിരിക്കുന്നു. "ഞാൻ സുവിശേഷം അറിയിക്കുന്നില്ലെങ്കിൽ എനിക്ക് അയ്യോ കഷ്ടം" (1 കൊരി. 9:16). നന്മ സുവിശേഷിക്കുന്നവരുടെ കാൽ എത്ര മനോഹരം (റോമ. 10:15).

പഴയനിയമ വായനകളിലും യോനാ 3:1–10, എസക്കിയേൽ 37:1–14 ദൈവനിയോഗം ഏറ്റെടുക്കുന്നതിന് ശക്തമായ ആഹ്വാനം നമുക്ക് ശ്രവിക്കാം. നിനുവായിൽ പോയി അവരെ മാനസാന്തരത്തിന്റെ അനുഭവത്തിലേക്ക് തിരിച്ചു കൊണ്ടുവരുന്ന യോനയും അസ്ഥിക്കൂമ്പാരത്തെ മികച്ച സൈന്യമാക്കി മാറ്റുന്നതിന് ദൈവത്തിന്റെ കൈയിലെ ഉപകരണമായി മാറുന്ന പ്രവാചകനും എല്ലാം നമ്മോട് പറയുന്നത് ദൗത്യം ഏറ്റെടുക്കേണ്ടതിന് ഭയക്കേണ്ട ആവശ്യമില്ല എന്നുള്ളതാണ്. ഇന്ത്യയുടെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മദിനത്തിൽ അദ്ദേഹം തുടങ്ങിവച്ച ദൗത്യം പൂർത്തിയാക്കാൻ നമുക്ക് പ്രതിജ്ഞ എടുക്കാം. ❖

എം. കുര്യൻ തോമസ്

# മലങ്കര സഭയുടെ പേർഷ്യൻ ബന്ധം

### മാർ ആദായിയുടേയും മാർ മാറിയുടേയും ക്രമം

ഇന്നു നിലവിലുള്ള പൗരസ്ത്യ ക്രമങ്ങളിൽ ഏറ്റവും പുരാതനവും വിശദവുമായ ശ്ലീഹന്മാരുടെ ക്രമത്തെ നെസ്തോറിയൻ കാലഘട്ടത്തിലെ സൃഷ്ടിയായി കരുതാൻവയ്യ. എഡേസാ കേന്ദ്രമാക്കിയുള്ള പൗരസ്ത്യസഭയിൽ ഈ ക്രമം നാലാം നൂറ്റാണ്ടുമുതലെങ്കിലും നിലനിന്നിരുന്നു.[12] യേറുശലേമിൽനിന്നുള്ള ശ്ലീഹന്മാരുടെ ക്രമത്തിന്റെ (പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ കർത്താവിന്റെ സഹോദരനും യേറുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പയുമായ മാർ യാക്കോബിന്റെ തക്സ) പൗരസ്ത്യ വികസനമായി ആണ് ഈ ക്രമം കണക്കാക്കപ്പെടുന്നത്. മാർ ആദായി,മാർ മാറി എന്നിവർ യഥാക്രമം മാർ തോമ്മാശ്ലീഹായുടെ ഒന്നാമത്തെയും മൂന്നാമത്തെയും പിൻഗാമികളാണ്.[13]അവർ തന്നെ വികസിപ്പിച്ചതാണെങ്കിൽ ശ്ലീഹന്മാരുടെ ക്രമം രണ്ടാം നൂറ്റാണ്ടിൽ തന്നെ നിലവിൽ വന്നു എന്നു കരുതണം. നാലാം നൂറ്റാണ്ട് എന്നു കരുതിയാൽ തന്നെ നെസ്തോറിയോസിനെയും കൂട്ടരെയും പൗരസ്ത്യസഭ അംഗീകരിക്കുന്ന എ.ഡി. 470- നു മുമ്പു തന്നെ ഈ ക്രമം നടപ്പിലായി എന്നത് തീർച്ചയാണ്.

നെസ്തോറിയോസിന്റെ മേൽ ആരോപിക്കപ്പെടുന്ന പാഷാണ്ഡത പേർഷ്യൻ സഭയെ തീണ്ടിയിട്ടില്ല എന്നു ശക്തമായ ഒരുവാദഗതി നിലവിലുണ്ട്.[14] പിൽക്കാല നിർമ്മിതികളായ നെസ്തോറിയോസ്,തിയദോർ എന്നിവരുടെ പേരിലുള്ള കുർബാന തക്സാകളിൽപോലും നെസ്തോറിയ വിശ്വാസത്തിന്റെ ലാഞ്ഛന ഇന്നും ഇല്ലെന്നു വാദിക്കുന്നവരുമുണ്ട്.[15] അവ എന്തായാലും പിൽക്കാലത്ത് ഇവയിൽ നെസ്തോറിയൻ കലർപ്പുകൾ കടന്നിരിക്കാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. എങ്കിലും അടിസ്ഥാനപരമായി ശ്ലീഹന്മാരുടെ ക്രമം സത്യവിശ്വാസ വിരുദ്ധമായിരുന്നില്ല. അടിസ്ഥാന ഘടകങ്ങളിൽ ഇത് മറ്റു പൗരസ്ത്യ ക്രമങ്ങളോട് സമാനവുമാണ്.[16] ശ്ലീഹന്മാരുടെ ക്രമം റോമൻ തിരുത്തലുകളോടുകൂടി മദ്ധ്യ പൗരസ്ത്യ ദേശത്തെ റോമൻ സഭാംഗങ്ങളായ കൽദായക്കാരും കേരളത്തിലെ സീറോ-മലബാർ റോമൻ കത്തോലിക്കരും ഇന്നും ഉപയോഗിക്കുന്നുണ്ട്.[17]ചുരുക്കത്തിൽ വിശ്വാസ പിരിച്ചിലിനു മുമ്പു തന്നെ ഉപയോഗിച്ചിരുന്നതാണ് ശ്ലീഹന്മാരുടെ ക്രമം എന്നും അവയുടെ പിൽക്കാല വികസനമാണ് മറ്റു രണ്ടു തക്സകളെന്നും പറയാം.

### മലങ്കര സഭയുടെ പേർഷ്യൻ ബന്ധം

അഞ്ചാം നൂറ്റാണ്ടിൽ തന്നെ പേർഷ്യൻ വേദപാഠശാലകളിൽ ഇന്ത്യൻ വൈദികരെ അയച്ചു പഠിപ്പിക്കുവാൻ തക്കവണ്ണം ശക്തമായ ഒരു ബന്ധം ഈ സഭകൾ തമ്മിൽ ഉണ്ടായിരുന്നു.[18] അതേ നൂറ്റാണ്ടിൽത്തന്നെ നെസ്തോറിയൻ വിശ്വാസത്തിന്റെ നെടുംതൂണുകളുടെ കൃതികൾ ഇന്ത്യൻ സഭയ്ക്കായി പരിഭാഷപ്പെടുത്തിയതിനും തെളിവുകളുണ്ട്. ഈ തെളിവുകൾ വിരൽ ചൂണ്ടുന്നത് ഈ കാലഘട്ടത്തിൽത്തന്നെ മലങ്കര സഭ പേർഷ്യൻ ആരാധനരീതി പിൻതുടർന്നു വന്നിരുന്നു എന്ന വസ്തുതയിലേക്കാണ്.

അഞ്ചാം നൂറ്റാണ്ടിനു മുമ്പു തന്നെ പേർഷ്യൻ ക്രമങ്ങൾ മലങ്കരയിൽ പ്രചരിച്ചു എന്നു കരുതിയാൽ,നെസ്തോറിയൻ തിരുത്തലുകൾ ഇല്ലാത്ത പൗരസ്ത്യ ക്രമമായിരിക്കും നടപ്പിൽ വന്നത്. പേർഷ്യൻസഭ നെസ്തോറിയോസിനെ അംഗീകരിച്ചതോടുകൂടി മലങ്കരയിലും ഈ മാറ്റം സംഭവിച്ചു.പക്ഷേ രണ്ടു പ്രധാന കാരണങ്ങൾ കൊണ്ട് ഇത് ജനങ്ങളിൽ യാതൊരു ചലനവും ഉണ്ടാക്കിയിരിക്കാൻ ഇടയില്ല.

ഒന്നാമത് പേർഷ്യൻ പാരമ്പര്യമനുസരിച്ച് ആരാധനയിൽ ജനങ്ങളുടെ പങ്കാളിത്വം പരിമിതമാണ്.[19] ആരാധനയും കർമ്മാനുഷ്ഠാനങ്ങളും പൂർണ്ണമായും പുരോഹിതന്മാരുടെ മാത്രം കർത്തവ്യമായി കരുതിയിരുന്ന ഇന്ത്യൻ മത പശ്ചാത്തലത്തിലുള്ള മലങ്കര നസ്രാണികൾ ആരാധനയിൽ നിന്നു പൂർണ്ണമായും അകന്നുനിന്നിരുന്നുവെങ്കിലും അത്ഭുതത്തിനവകാശമില്ല. അതിനാൽ ക്രമേണയായി കടന്നുവരുന്ന നിസാരമായ വ്യതിയാനങ്ങൾ അവർ അറിയുകയോ ഗൗനിക്കുകയോ ചെയ്യുമായിരുന്നില്ല. കൂടാതെ കേന്ദ്രീകൃതമായ ഒരു വൈദീക പഠന പദ്ധതി നിലവിലില്ലാതിരുന്ന മലങ്കരയിൽ ഇപ്രകാരം ഒരു മാറ്റം പൂർണ്ണമാകാൻ ചിലപ്പോൾ നൂറ്റാണ്ടുകൾ തന്നെ എടുത്തിരിക്കാനും സാദ്ധ്യതയുണ്ട്.

രണ്ടാമതായി ക്രസ്തുവിന്റെ സ്വഭാവത്തെക്കുറിച്ചുള്ള വാദപ്രതിവാദത്തിലൊന്നും ഇന്ത്യൻ ക്രിസ്ത്യാനികൾ പങ്കെടുത്തിരുന്നില്ല.[20] മുൻപു രേഖപ്പെടുത്തിയ പോലെ എഡേസാ വൈദിക വിദ്യാലയത്തിൽ പഠിച്ച ഇന്ത്യൻ പുരോഹിതന്മാരും കാലാകാലങ്ങളിൽ പേർഷ്യയിൽ നിന്നെത്തിയവരും ഒരേ വിശ്വാസം തന്നെ പിൻതുടർന്നതിനാലും മറ്റു സഭകളുമായുള്ള ബന്ധം തുലോം പരിമിതമായിരുന്നതിനാലും ഒരു വേദശാസ്ത്ര തർക്കം മലങ്കരയിൽ ഉണ്ടാവുക അസാദ്ധ്യമായിരുന്നു.

ആറാം നൂറ്റാണ്ട് മുതൽ 14-ാം നൂറ്റാണ്ടുവരെയുള്ള കാലഘട്ടത്തിലെ മലങ്കരസഭയുടെ പേർഷ്യൻ ബന്ധം തെളിയിക്കുന്ന അനേകം തെളിവുകൾ ലഭ്യമാണ്.[21] ഈ കാലഘട്ടത്തിൽ പേർഷ്യൻ ക്രമങ്ങൾ അതേ രീതിയിൽത്തന്നെ മലങ്കരയിൽ

പ്രചരിച്ചു. ഉദയംപേരൂർ സുന്നഹദോസിന്റെ കാലമായപ്പോഴേയ്ക്കും നെസ്തോറിയോസിന്റെയും,തിയദോറിന്റെയും കുർബാന തക്സകളടക്കം സമ്പൂർണ്ണ പൗരസ്ത്യ ക്രമങ്ങൾ മലങ്കരയിൽ പ്രചാരത്തിലായി.

### ആരാധനാഭാഷ

പേർഷ്യൻ സഭയുടെ ആരാധനാ ഭാഷയായ കൽദായ അഥവാ പൗരസ്ത്യ സുറിയാനി തന്നെയായിരുന്നു. പത്തൊൻപതാം നൂറ്റാണ്ടു വരെയെങ്കിലും മലങ്കരയുടെയും ആരാധനഭാഷ. ആദിമുതൽതന്നെ ഒരു വിദേശ ഭാഷയെ ആരാധനഭാഷയായി മലങ്കരനസ്രാണികൾ അംഗീകരിച്ചിരുന്നില്ല എന്നു വാദിക്കുന്നവരുമുണ്ട്. എന്നാൽ മലയാളം സംസാരിക്കുകയും സംസ്കൃതം വൈദീകഭാഷയായി അംഗീകരിക്കുകയും ചെയ്തിരുന്ന നമ്പൂതിരി സംസ്കാരിക പാരമ്പര്യത്തിൽ അഭിമാനിച്ചിരുന്ന നസ്രാണികൾക്ക് ഇതത്ര ബുദ്ധിമുട്ടുള്ള സംഗതിയായിരുന്നില്ല. കൂടാതെ ആരാധനയിൽ സാധാരണജനങ്ങളുടെ പങ്കാളിത്വം പരിമിതമായിരുന്നു. ആരാധന ഏതാണ്ട് പൂർണ്ണമായും വൈദീകരുടെ മാത്രം കാര്യമായിരുന്നു. അതിനാൽ ഭാഷ ഒരു പ്രശ്നമായിരുന്നില്ല. ഇതിലൊക്കെ ഉപരിയായി സുറിയാനി, ക്രിസ്താബ്ദം ആദ്യ സഹസ്രാബ്ദത്തിലെ വ്യാപാരികളായ നസ്രാണികളുടെ അന്തർദേശീയ വ്യവഹാര ഭാഷയായിരുന്നു.

### അന്ത്യോഖ്യൻബന്ധം-ഉദയം പേരൂരിനു മുമ്പ്

1599-ലെ ഉദയംപേരൂർ സുന്നഹദോസിനു മുമ്പ് മലങ്കരസഭ, പേർഷ്യൻ സഭയുടെ വൈദീകാധികാരത്തിലും നെസ്തോറിയൻ വിശ്വാസത്തിലും നിലനിന്നിരുന്നു എന്നാണ് പൊതുവെ അംഗീകരിക്കപ്പെടുന്ന ചരിത്രം. അപൂർവ്വം ചിലർ ഇതിനെ എതിർക്കുന്നുണ്ട്. മറ്റു ചിലരെ അഭിപ്രായത്തിൽ ബാബിലോൺ ഭരണം നിലനിന്നിരുന്നു എങ്കിലും മലങ്കരസഭയുടെ വിശ്വാസം 1550-ാ മാണ്ടു വരെ നെസ്തോറിയമായിരുന്നില്ല.[22] ഈ വാദങ്ങൾക്ക് വലിയ അർത്ഥമില്ല. കാരണം ഒരു സഭയുടെ വൈദികാധികാരത്തിനു വിധേയമായ സഭയ്ക്ക് മറ്റൊരു വിശ്വാസസംഹിത പിൻതുടരുക അസാധ്യമാണ്.

എന്നാൽ ചില ചരിത്രകാരന്മാർ മലങ്കരസഭ 1500-നു മുമ്പ് അന്ത്യോഖ്യൻ ആധിപത്യത്തിലായിരുന്നു എന്നു സ്ഥാപിക്കാൻ വേണ്ടി ഉദയംപേരൂർ സുന്നഹദോസ് ഭേദപ്പെടുത്തിയ ആരാധനാക്രമങ്ങൾ പാശ്ചാത്യ സുറിയാനി സഭയുടേതാണെന്നു സ്ഥാപിക്കാൻ വ്യഥാ ശ്രമം നടത്തിയിട്ടുണ്ട്.[23] ഇത് അമിതമായ അന്ത്യോഖ്യാ ഭക്തിമൂലമോ, പൗരസ്ത്യ കൽദായ ക്രമങ്ങളിലുള്ള അജ്ഞത മൂലമോ സംഭവിച്ചതാകാം. ഉദയംപേരൂർ സുന്നഹദോസിൽ തിരുത്തിയത് പാശ്ചാത്യ സുറിയാനി ക്രമങ്ങളല്ല, കൽദായ ക്രമങ്ങളായിരുന്നു. ഈ വസ്തുത സുന്നഹദോസിന്റെ കനോനാകളിൽ നിന്നു തന്നെ വ്യക്തമാണ്.

മലങ്കര സഭ ആദിമുതൽ റോമൻസഭയായിരുന്നു എന്ന വാദത്തിന്റെ സ്ഥിതിയും മറ്റൊന്നല്ല. അക്കാലത്ത് രചിക്കപ്പെട്ട അംഗീകൃത പോർട്ടുഗീസ് -റോമൻ കത്തോലിക്കാ ചരിത്രങ്ങളെ അവലംബിച്ചാൽ പോലും പോർട്ടുഗീസ് അധിനിവേശത്തിനുമുമ്പ് മലങ്കര സഭ റോമൻ കത്തോലിക്കാ വിശ്വാസമോ ആചാരമോ മേൽക്കോയ്മയോ സ്വീകരിച്ചിരുന്നില്ല എന്ന് വ്യക്തമാണ്.[24] ഉദയംപേരൂരിനു മുമ്പുതന്നെ സഭ റോമൻ കത്തോലിക്കാ ആയിരുന്നെങ്കിൽ,ടി.സുന്നഹദോസിൽ വിശദമായ റോമൻ വിശ്വാസ പ്രഖ്യാപനവും, ബാഗ്ദാദിലെ കതോലിക്കായെ തള്ളിപ്പറയലും,ആവശ്യമായി വരികയില്ലായിരുന്നു.

ഉദയംപേരൂരിനു മുമ്പുള്ള നസ്രാണി സമൂഹം യാക്കോബായ എന്നു വിളിക്കപ്പെട്ടിരുന്ന അലക്സാൻഡ്രിയൻ വേദശാസ്ത്രവും ആരാധനാപാരമ്പര്യവും ഒരുകാലത്തും സ്വീകരിച്ചിരുന്നില്ല.[25] അതിനാലാണ് ഉദയംപേരൂർ സുന്നഹദോസിന്റെ കനോനാകളിൽ എഫേസൂസ് സുന്നഹദോസിനെയും മാർ കുറിലോസിനെയും അംഗീകരിക്കുന്ന കാനോനോ[26] ആർച്ച് ബിഷപ്പ് മെനസിസ് ചേർത്തത്.

### അർക്കദയാക്കോൻ ഭരണം

മലങ്കര സഭയുടെ പേർഷ്യൻ ക്രമത്തിന്റെ ഏറ്റവും നല്ല തെളിവാണ് കൂനൻകുരിശുസത്യം വരെ (1653) നിലനിന്നിരുന്ന അർക്കദ്യാക്കോൻ ഭരണം. പൗരസ്ത്യ,പാശ്ചാത്യ സുറിയാനി സഭകളിൽ അർക്കദ്യാക്കോന്മാർ തമ്മിൽ സാരമായ വ്യത്യാസങ്ങളുണ്ട്. പാശ്ചാത്യ സുറിയാനി സഭയിൽ അർക്കദ്യാക്കോൻ, മ്ശംശോനോ (പൂർണ്ണ ശെമ്മാശൻ)യും പൗരസ്ത്യ സുറിയാനി സഭയിൽ കശീശയുമാണ്. പാശ്ചാത്യ സുറിയാനി സഭയിലെ മെത്രാന്റെ വൈദീകകർമ്മ സഹായി മാത്രമാണ് അർക്കദ്യാക്കോൻ. പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിൽ മെത്രാന്റെ അഭാവത്തിൽ അർക്കദ്യാക്കോൻ അദ്ദേഹത്തിന്റെ ഏതാണ്ടെല്ലാ ഭരണാധികാരവും ഉണ്ടായിരുന്നു. മെത്രാൻ പല പ്രധാന സംഗതികളും അർക്കദ്യാക്കോനെ കൂടാതെ ചെയ്യരുതെന്ന് പേർഷ്യൻ സഭയുടെ കാനോനാകൾ വിലക്കിയിട്ടുണ്ട്.[27] പേർഷ്യൻ സഭാനിയമം അനുവദിക്കുന്ന അധികാരങ്ങൾ പുലർത്തിയിരുന്ന മലങ്കരയിലെ അർക്കദ്യാക്കോന്മാർ- അർക്കദ്യാക്കോൻ കല്ലോദ് ഹിന്ദുവായോ- അഥവാ ഇന്ത്യയൊക്കെയുടെയും അർക്കദ്യാക്കോൻ കശീശാമാരായിരുന്നു എന്നത് സ്ഥാപിക്കപ്പെട്ട വസ്തുതയാണ്. മലങ്കരസഭ പേർഷ്യൻ ക്രമം സ്വീകരിച്ചിരിന്നു എന്നതിന് ഏറ്റവും ശക്തമായ തെളിവുകളിലൊന്നായി ഇതിനെ കാണക്കാക്കാം.

### റോമൻ അധിനിവേശം

1498-ൽ വാസ്കോഡിഗാമാ കോഴിക്കോട്ട് എത്തിയതോടുകൂടി ഒരു കയ്യിൽ വാളും മറു കയ്യിൽ കുരിശുമായി ലോകം കീഴടക്കാനിറങ്ങിയ പോർട്ടുഗീസുകാരുടെ ജൈത്രയാത്ര കേരളത്തിലും ആരംഭിച്ചു. ചുരുങ്ങിയ കാലംകൊണ്ട് ഇന്ത്യയിൽ രാഷ്ട്രീയ അടിത്തറ ഉറപ്പിച്ച പോർട്ടുഗീസുകാർക്ക് ഇന്ത്യൻ മണ്ണിൽക്കണ്ട ക്രിസ്ത്യാനികൾ ആദ്യം സന്തോഷപ്രദമായിരുന്നു. എങ്കിലും റോമാ പാപ്പായുടെ ആധിപത്യം അംഗീകരിക്കാത്തവരും ലത്തീൻ ക്രമങ്ങൾ സ്വീകരിക്കാത്തവരുമായ ക്രിസ്ത്യാനികളെ പാഷാണ്ഡരായി കണക്കാക്കുന്ന ശക്തമായ അസഹിഷ്ണുത അവർക്കുണ്ടായിരുന്നു.[28] രാഷ്ട്രീയാധികാരം ഉറപ്പിച്ച ഉടനെ അവരുടെ ശ്രദ്ധ നസ്രാണികളെ റോമൻ ആധിപത്യവും ആചാരവും അംഗീകരിപ്പിക്കുന്നതിലായി. റോമാ വിശ്വാസ-ആചാരങ്ങൾ സ്വീകരിക്കാൻ നേരിട്ടുള്ള ക്ഷണം നസ്രാണികൾ നിരസിച്ചു. പണം കൊടുത്തു വശീകരിക്കാനായിരുന്നു പിന്നത്തെ ശ്രമം.അതും പരാജയപ്പെട്ടശേഷം കൊടുങ്ങല്ലൂരിൽ ഒരു വൈദിക സെമിനാരി സ്ഥാപിച്ച് ലത്തീൻ ക്രമങ്ങൾ അഭ്യസിപ്പിച്ചു തുടങ്ങി.[29]

ഈ ശ്രമവും പരാജയപ്പെട്ടതിനെ തുടർന്ന് വൈപ്പിക്കോട്ടയിൽ പുതിയ ഒരു സെമിനാരി സ്ഥാപിച്ചു. മലങ്കര നസ്രാണികളുടെ സുറിയാനി ഭാഷയോടുള്ള പ്രതിപത്തി മൂലമാണ് മുൻശ്രമങ്ങൾ പരാജയപ്പെട്ടതെന്ന നിഗമനത്തിലാണ് റോമൻ സഭാധികൃതർ എത്തിച്ചേർന്നത്. അതിനാൽ വൈപ്പിക്കോട്ടയിൽ മലങ്കരയെ പൂർണ്ണമായി ലത്തീനീകരിക്കുന്ന രീതി മാറ്റി സുറിയാനി കൂടി ഒരു പാഠ്യവിഷയമാക്കി. ലത്തീൻ കുർബാന തക്സ സുറിയാനിയിലേയ്ക്കു പരിഭാഷപ്പെടുത്തി അവിടെ പഠിപ്പിച്ചു.[30] ഈ സെമിനാരിയേയും സഭ നിരാകരിച്ചു. തുടർന്ന് പേർഷ്യൻ മെത്രാന്മാർ മലങ്കരയിൽ എത്തിച്ചേരുന്നതു തടഞ്ഞുകൊണ്ടു പുതിയൊരു തന്ത്രം ആവിഷ്കരിച്ചു. ഇതിന്റെ ഒക്കെയും പരിസമാപ്തിയാണ് 1599-ലെ ഉദയംപേരൂർ സുന്നഹദോസ്.

16- ാം നൂറ്റാണ്ടിൽ മലങ്കരസഭ, നെസ്തോറിയൻ വിശ്വാസവും പൗരസ്ത്യ ആരാധനാക്രമവും ഉപയോഗിച്ചിരുന്നു എന്നതിന്റെ ഏറ്റവും വലിയ തെളിവ് കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ തന്നെയാണ്. ശക്തമായ രാഷ്ട്രീയ-സൈനിക സമ്മർദ്ദത്തിനുപോലും മലങ്കരയിൽ രൂഢമൂലമായ പേർഷ്യൻ പാരമ്പര്യത്തിനെ പൂർണ്ണമായും നീക്കാൻ സാധിക്കാതിരുന്നതിനാൽ ചില നീക്കുപോക്കുകൾ മെനസീസിനുപോലും അനുവദിക്കേണ്ടി വന്നു.[31]

*തുടരും......*

**കുറിപ്പുകൾ**

12. *Mar Aprem*,Op. Cit, *p* 53; 13.*ബാർ എബ്രായ*,സഭാചരിത്രം, *കോട്ടയം,1990, pp* 2023; 14.*ജോർജ്ജ് വർഗീസ്*, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാചരിത്രം Vol.I, *കോട്ടയം,1993, p.141*; 15. *Maclean*,Op. Cit., *p* 243; 16. *Mar Aprem*,Op. Cit., *p* 63; 17. *Mar Aprem*,Op. Cit. *p* 47; 18. *Stewart, John*,Nestorican Missionary Enterprises, *Madras, 1928, p* 88; 19. *Mar Aprem*,Op. Cit., *p* 57; 20.*തിസരാങ്ങ്, കർദിനാൾ*, ഇന്ത്യയിലെ പൗരസ്ത്യ ക്രൈസ്തവരുടെ കഥ, *കോട്ടയം,. p19*; 21. *തിസരാങ്ങ്*, Op. Cit., *pp134*; 22. *ചെറിയാൻ, റാവു സാഹിബ്.ഒ.എം.*, കാതോലിക്കാ സിംഹാസനം, *കോട്ടയം,1953, P* 58; 23.*ഫിലിപ്പോസ്*, Op. Cit., *pp110-35*; 24.*ശമുവേൽ, Rev.Dr.V.C.*, സഭ വളരുന്നു, *കോട്ടയം, 1984, P* 85.; 25.*തിസരാങ്ങ്*, Op. Cit., *P 19*; 26. *ദാനിയേൽ, K.N.(*Ed.*)*, ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനുകൾ,*തിരുവല്ല* 1952, *P* 29; 27. *തോമസ്. എം.,കുര്യൻ*, അർക്കദയക്കോൻ, പൗരസ്ത്യ പാശ്ചാത്യ പാരമ്പര്യങ്ങളിൽ (te.), *മലങ്കരസഭ,1993, July &Sept issues.*; 28.*സാമുവേൽ*, Op. Cit.,*P 90*; 29. *Ibid, pp* 923; 30. *തിസരാങ്ങ്*, Op. Cit., *p* 50; 31. *ദാനിയേൽ*, Op. Cit., *pp1623.*

ചില കുട്ടികളുടെ ജ്ഞാനവും വിവേകവും ചില പ്പോൾ മുതിർന്നവരെപ്പോലും അത്ഭുതപ്പെടുത്താറുണ്ട്. അവരുടെ ചില ചോദ്യങ്ങളും സംശയങ്ങളും പണ്ഡിതന്മാരെപ്പോലും ഇരുത്തി ചിന്തിപ്പിക്കുന്നതും അസാധാരണമല്ല. അത്തരം ഒരു സംഭവ കഥയാണ് ജോനി എറാക്സൺ റ്റാഡായ്ക്കു പറയാനുള്ളത്. 1967–ൽ ഒരു അപകടത്തിൽപ്പെട്ട് തോളു മുതൽ പാദം വരെ തളർവ്വാതം പിടിച്ച് വീൽ ചെയറിനെ മാത്രം ആശ്രയിച്ചു ജീവിക്കുന്ന ഒരു അമേരിക്കൻ എഴുത്തുകാരിയാണ് ജോനി ഇ റ്റാഡാ. ദുരിതങ്ങളുടെ നടുവിലും ദൈവത്തിന്റെ നന്മയെ പ്രകീർത്തിച്ചുകൊണ്ട് 22–ൽപ്പരം പുസ്തകങ്ങൾ അവർ രചിച്ചു. പലതും 'ബസ്റ്റ് സെല്ലേഴ്സ്'! അവയിൽ Diamonds in the Dust, More Precious than Silver എന്നിവ ഏറെ പ്രസിദ്ധി യാർജ്ജിച്ചവയാണ്.

ആർത്രൈറ്റിസ്, (സന്ധിവീക്കം) രോഗത്തിന്റെ പിടിയിലായ ബ്രുക്ക് സ്കറാഡർ എന്ന ഒരു പതിനൊന്നു വയസ്സുകാരിയുടെ കൈക്ക് പിടിച്ച് അവളുടെ അമ്മയും അവരുടെ ഇടവക വികാരിയും കൂടി ഒരിക്കൽ ജോനി റ്റാഡായുടെ മുറിയിലേക്കു കടന്നു ചെന്നു. സ്വർണ്ണതലമുടി, വിടർന്ന പുഞ്ചിരി, മാലാഖയുടെ കണ്ണുകൾ, ആകർഷകമായ ആകാരഭംഗി, ഒറ്റ നോട്ടത്തിൽത്തന്നെ പെൺകുട്ടിയെ ജോനിറ്റാഡായ്ക്ക് ഇഷ്ടപ്പെട്ടു. പക്ഷേ കുട്ടികൾക്കുണ്ടാകുന്ന ആർത്രൈറ്റിസ് രോഗം സമ്മാനിച്ച വേദന കടിച്ചുപിടിച്ചാണ് ബ്രുക്ക് സ്കറാഡർ പുഞ്ചിരി വിടർന്ന മുഖവുമായി തന്റെ മുമ്പിൽ നിൽക്കുന്നതെന്ന് ജോനി റ്റാഡായ്ക് മനസ്സിലായില്ല. അവളുടെ മാതാവു പറഞ്ഞപ്പോൾ മാത്രമാണ് കുട്ടിയുടെ ശോഷിച്ച് ഉരുമ്മിയ കണങ്കാലും വിരലുകളും ജോനി റ്റാഡാ ശ്രദ്ധിച്ചത്. തന്റെ കുഞ്ഞിനെക്കാൾ ശാരിരികാസ്വാസ്ഥ്യവും വേദനയും അനുഭവിക്കുന്ന ജോനി റ്റാഡായെപ്പോലെ പ്രസിദ്ധമായ ഒരു ദൈവദാസിയുടെ സാന്നിദ്ധ്യവും മനോഭാവവും അവൾക്കു പ്രചോദനം നൽകുമെന്ന ലക്ഷ്യം മാത്രമായിരുന്ന ഈ സന്ദർശനത്തിന് മാതാവിനേയും വൈദീകനെയും പ്രേരിപ്പിച്ചത്.

വേദനകൊണ്ട് ബ്രുക്ക് സ്കറാഡർ ഇടയ്ക്കിടക്ക്

# എന്തിനു പരാതിപ്പെടണം?



ദൈവത്തെ സ്തുതിക്കുന്ന അതേ നാവുകൊണ്ടു തന്നെ ആവലാതിപ്പെടുന്നതു ശരിയല്ല എന്നു ഞാൻ മനസ്സിലാക്കുന്നു. ഒരു പരാതിയും പറയാതെതന്നെ എല്ലാം അറിയുന്ന ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു." കുട്ടി വിശദീകരിച്ചു. തളർവാതത്തിന്റെ അസ്വസ്ഥതയിൽ നിന്ന് വിടുതൽ നേടാൻ സദാ ദൈവത്തോടു നിവേദനം നടത്തിക്കൊണ്ടിരുന്ന ജോനി എറിക്സൺ റ്റാഡാക്ക് ഒരു പെൺകുട്ടിയുടെ അനുഭവത്തിൽ നിന്നുരുവായ വിവേകത്തിനു മുന്നിൽ തലകുനിക്കാനേ കഴിഞ്ഞുള്ളു.

കൈകൾ ഞെരിക്കുകയും വിരൽ സന്ധികൾ തലോടുകയും ചെയ്തുകൊണ്ടിരുന്നു. പക്ഷേ അവളുടെ മുഖത്തെ പ്രസാദം ഉള്ളിലെ ദുഃഖത്തേയും വേദനകളെയും മറച്ചുവെച്ചു. ജോനി എറിക്സൺ റ്റാഡാ, കുട്ടിയുമായുള്ള കുശലാന്വേഷണത്തിൽ അവളുടെ സ്കൂളിനെക്കുറിച്ചും, ഹോബീസിനെക്കുറിച്ചും, കലാരംഗത്തെ അവളുടെ താല്പര്യത്തെക്കുറിച്ചും ഒക്കെ സംസാരിച്ചു. സംഭാഷണ മധ്യേ ആത്മീയ കാര്യങ്ങളും വിഷയമായി.

"നിനക്കേറ്റം ഇഷ്ടപ്പെട്ട ബൈബിൾ വാക്യം ഏതാണ്.?" പെട്ടന്നാണീ ചോദ്യം ജോനി എറിക്സൺ

കുട്ടിയോടു ചോദിച്ചത്. സൺഡേ സ്ക്കൂൾ ക്ലാസ്സുകളിൽ കുട്ടികൾ സാധാരണ ഹൃദിസ്ഥമാക്കുന്ന "യോഹന്നാൻ 3:16" [1] അഥവാ "റോമർ 8:28" [2] എന്ന ഉത്തരം ലഭിക്കുമെന്ന പ്രതീക്ഷയാണ് ജോനി എ റ്റാഡായ്ക്കുണ്ടായിരുന്നത്. പക്ഷേ ബ്രൂക്ക് സക്റാഡർ അഭിമാനത്തോടെ ഉരുവിട്ട വാക്യം യാക്കോബ് 3:10-11 [3] ആണ്. "എനിക്കുണ്ടായ ആർത്രൈറ്റിസ് രോഗത്തെ ക്കുറിച്ച് ഞാൻ എപ്പോഴും പരാതിപ്പെട്ടിരുന്നു. ദൈവത്തെ സ്തുതിക്കുന്ന അതേ നാവുകൊണ്ടു തന്നെ ആവലാതിപ്പെടുന്നതു ശരിയല്ല എന്നു ഞാൻ മനസ്സിലാക്കുന്നു. ഒരു പരാതിയും പറയാതെതന്നെ എല്ലാം അറിയുന്ന ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു." കുട്ടി വിശദീകരിച്ചു. തളർവാതത്തിന്റെ അസ്വസ്ഥതയിൽ നിന്ന് വിടുതൽ നേടാൻ സദാ ദൈവത്തോടു നിവേദനം നടത്തിക്കൊണ്ടിരുന്ന ജോനി എറിക്സൺ റ്റാഡാക്ക് ഒരു പെൺകുട്ടിയുടെ അനുഭവത്തിൽ നിന്നുരുവായ വിവേകത്തിനു മുന്നിൽ തലകുനിക്കാനേ കഴിഞ്ഞുള്ളു.

മഹാ പുരോഹിതന്മാരും ശാസ്ത്രിമാരും, ദാവീദു പുത്രന് ഹോശന്ന എന്ന് ദേവാലയത്തിൽ ആർത്തു വിളിക്കുന്ന ബാലന്മാരെകണ്ട് നീരസപ്പെട്ട് "ഇവർ പറയുന്നത് നീ കേൾക്കുന്നില്ലയോ?" എന്ന് യേശുവിനോടു ചോദിച്ചു. യേശു അവരോട് "ശിശുക്കളുടെയും മുലകുടിക്കുന്നവരുടെയും വായിൽ നിന്നു നീ പുകഴ്ച ഒരുക്കിയിരിക്കുന്നു എന്നുള്ളത് നിങ്ങൾ ഒരിക്കലും വായിച്ചിട്ടില്ലയോ" എന്ന മറു ചോദ്യമാണ് ചോദിച്ചത്. (മത്തായി 21:16).

യഥാർത്ഥ വിശ്വാസിയുടെ ലക്ഷണമല്ല പരിഭവം പറച്ചിൽ. ഏതു പ്രതികൂലാവസ്ഥയിലും പ്രത്യാശയാണവനെ മുന്നോട്ടു നയിക്കുന്ന ശക്തി. അസാധാരണമായ ദിവ്യാത്ഭുതങ്ങളിലൂടെ യിസ്രയേൽ ജനതയെ ഈജിപ്തിൽ നിന്നു രക്ഷിച്ചു വഴി നടത്തിയെങ്കിലും അവർ ദൈവത്തിനും മോശയ്ക്കുമെതിരേ അന്യോന്യം പിറുപിറുക്കുകയും ആവലാതിപ്പെടുകയും ചെയ്തു കൊണ്ടിരുന്നു. ദൈവം യിസ്രായേൽ ജനതയോടു പ്രതികൂലമായും എന്നാൽ മോശയോട് അനുകൂലമായുമാണ് പ്രതികരിച്ചത്. കാരണം, യിസ്രായേൽ ജനത അവരുടെ പരിഭവം അന്യോന്യം പങ്കു വച്ചപ്പോൾ മോശയാകട്ടെ തന്റെ നിവേദനം നേരിട്ട് ദൈവസന്നിധിയിൽ സമർപ്പിക്കുകയാണ് ചെയ്തത്. ഫിലിപ്പിയർ 4:6,7 ലൂടെ വി. പൗലൂസ് നൽകുന്ന വാക്യങ്ങൾ ഒരു ഫലകത്തിൽ എഴുതി എല്ലാ കുടുംബങ്ങളുടെയും പ്രാർത്ഥനാ മുറിയുടെ ചുവരിൽ തൂക്കിയിടേണ്ടതാണ്. "ഒന്നിനെ കുറിച്ചും വിചാരപ്പെടരുത്. എല്ലാറ്റിലും പ്രാർത്ഥനയാലും അപേക്ഷയാലും നിങ്ങളുടെ ആവശ്യങ്ങൾ സ്തോത്രത്തോടു കൂടെ ദൈവത്തോട് അറിയിക്കയത്രേ വേണ്ടത്. എന്നാൽ സകല ബുദ്ധിയേയും കവിയുന്ന ദൈവസമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നിനവുകളെയും ക്രിസ്തുയേശുവിങ്കൽ കാക്കും."

'ഞാൻ നിങ്ങളോടുകൂടി ഉണ്ടായിരിക്കും' എന്ന ഉറപ്പുണ്ടായിട്ടും, യിസ്രായേൽ ജനതയെപ്പോലെ, നൂറ്റാണ്ടുകളായി നാമും പരാതിപ്പെട്ടുകൊണ്ടിരിക്കുന്നു. പ്രതികൂലസാഹചര്യങ്ങളിൽ ദൈവം നിങ്ങളെ നയിക്കുകയും സംരക്ഷിക്കുകയും ചെയ്തിട്ടില്ലേ? അപകടങ്ങളിൽ നിന്നും, രോഗങ്ങളിൽ നിന്നും, സാമ്പത്തിക പ്രതിസന്ധിയിൽ നിന്നും അത്ഭുതകരമായി രക്ഷിച്ചിട്ടില്ലേ?. നിങ്ങളെക്കാൾ ബുദ്ധിമുട്ടുന്നവരുമായി താരതമ്യപ്പെടുത്തുമ്പോൾ, ദൈവം നിങ്ങൾക്കു നൽകിയ അനുഗ്രഹങ്ങളെ എന്തുകൊണ്ട് മറക്കുന്നു? പിറുപിറുക്കൽ പാപ തുല്യമാണ്, നന്ദികേടാണ്, വിശ്വാസ രാഹിത്യമാണ്. തിരിഞ്ഞു നോക്കുമ്പോൾ ദൈവം നൽകിയ അനുഗ്രഹങ്ങൾക്ക് ബ്രുക്ക് സ്ക്കറാഡറെപ്പോലെ നന്ദിയുള്ളവരായിരിക്കുക. പ്രാർത്ഥനയോടെ, പ്രത്യാശയോടെ കൂടുതൽ നന്മയ്ക്കായി കാത്തിരിക്കുക.

(കെ.പി.ജെ.)

---

*"തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചു പോവാതെ നിത്യ ജീവൻ പ്രാപിക്കേണ്ടതിനു ദൈവം അവനെ നല്കുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" (യോഹ. 3:16)*

*"ദൈവത്തെ സ്നേഹിക്കുന്നവർക്ക്, സകലവും നന്മയ്ക്കായി സംഭവിക്കുന്നു. (റോമ. 8:28)".*

*"ഒരു വായിൽ നിന്നുതന്നേ സ്തോത്രവും ശാപവും പുറപ്പെടുന്നു. സഹോദരന്മാരേ, ഇങ്ങനെ ആയിരിക്കുന്നതു യോഗ്യമല്ല." (യാക്കോബ് 3:10-11)*

## I[st] Death Anniversary
## 10.06.2005



## K. M. JOY
**Kadamattu House,**
**Neerattupuram**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമവർ വലഭാഗത്തിൽ"*

*Inserted by:-* Sorrowing Family

## *For Favours Received*







**P. C. Varghese & Family**
**Kottayam**

# സൺഡേസ്ക്കൂൾ വാർത്തകൾ

ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ

**ഡയറക്ടർ ജനറലിന്റെ കുവൈറ്റു സന്ദർശനം:-** ഹാശാ ആഴ്ചയുടെ ശുശ്രൂഷകൾ നടത്തുവാൻ ഞാൻ കുവൈറ്റിലെ അഹമ്മദി ഇടവകയിൽ പോയിരുന്നതുകൊണ്ട് എനിക്ക് ആ ഇടവകയിലെ സൺഡേസ്ക്കൂളും, സിറ്റി ഇടവകയിലെ സൺഡേസ്ക്കൂളും സന്ദർശിക്കാൻ അവസരം ലഭിച്ചു. അഹമ്മദിയിൽ പുതുവർഷ പ്രവർത്തനം ആരംഭിച്ചത് അദ്ധ്യാപകരുടെ ഒരു പുനഃപ്രതിഷ്ഠാ ശുശ്രൂഷയോടെയാണ്. ഗൾഫ് മേഖലയിൽ നിന്ന് ആദ്യം കേന്ദ്രത്തോട് അഫിലിയേറ്റ് ചെയ്ത സൺഡേസ്ക്കൂൾ അഹമ്മദിയിലേതാണ്. വികാരിയുടെയും ഉത്സാഹമതികളായ അദ്ധ്യാപകരുടെയും നേതൃത്വത്തിൽ നന്നായി നടക്കുന്ന ഒരു സ്ക്കൂളാണ്. വിദ്യാർത്ഥികളെയും, അദ്ധ്യാപകരെയും, രക്ഷകർത്താക്കളെയും ഒരുമിച്ച് സംബോധന ചെയ്യുവാൻ അവസരം ലഭിച്ചു.

നമ്മുടെ സഭയിൽ എങ്ങുമുള്ള സൺഡേസ്ക്കൂളുകളിൽ ഏറ്റവും വലിപ്പമുള്ളത് സിറ്റി ഇടവകയിലെ സൺഡേസ്ക്കൂളാണ്. ആ സ്ക്കൂൾ സന്ദർശിക്കുന്നതിന് ഞാൻ അവസരം കണ്ടെത്തി. 742 വിദ്യാർത്ഥികളും 39 അദ്ധ്യാപകരും ഉള്ള സൺഡേസ്ക്കൂൾ, വലിപ്പത്തിൽ മാത്രമല്ല കാര്യക്ഷമതയിലും ഏറ്റം മുൻപന്തിയിലാണ്. എസ്.എസ്.എഫ്.സി. പരീക്ഷയിൽ ഇംഗ്ലീഷു വിഭാഗത്തിലെ ഒന്നും മൂന്നും റാങ്കുകൾ ഈ സൺഡേസ്ക്കൂൾ കരസ്ഥമാക്കി. മാത്രമല്ല ജീവകാരുണ്യ ദിന സ്തോത്രകാഴ്ചയ്ക്കായി അവിടെത്തന്നെ പ്രത്യേക കവറുകൾ ഉണ്ടാക്കി വിതരണം ചെയ്തു. തൽഫലമായി ലഭിച്ച തുക ഒരു ലക്ഷത്തി പതിമൂവായിരത്തിലധികം രൂപയാണ്. ആ തുക എന്നെ ഏല്പിക്കുകയുണ്ടായി. സൺഡേസ്ക്കൂൾ ദിനപ്പിരിവിലും ലക്ഷത്തിലധികമായിരുന്നു. നമ്മുടെ പി.എം.ജി. സെന്ററിന്റെ നിർമ്മിതിക്കായി കുവെയിറ്റ് ഇടവക സുവർണ്ണ ജൂബിലി സ്മാരകമായി 12 ലക്ഷം രൂപാ നൽകാമെന്നു സമ്മതിച്ച വിവരം നേരത്തേ പ്രസ്താവിച്ചിരുന്നതാണ്. അതിന്റെ ഒന്നാമത്തെ ഗഡുവായി മൂന്നു ലക്ഷം രൂപാ എന്റെ പക്കൽ കൈക്കാരൻ ഏല്പിക്കുകയുണ്ടായി. സൺഡേസ്ക്കൂൾ ഹെഡ്മാസ്റ്റർ ശ്രീ. കുര്യൻ വറുഗീസിന്റെ അർപ്പണബോധവും ആത്മാർത്ഥ സേവനവുമാണ് സൺഡേസ്ക്കളിന്റെ കാര്യക്ഷമമായ പുരോഗതിക്ക് കാരണമായിട്ടുള്ളത്. അദ്ധ്യാപക സമൂഹം പ്രശംസയർഹിക്കുന്നു. വ്യാഴാഴ്ച വൈകിട്ട് 5.30 മുതൽ 7.00 വരെയാണ് സൺഡേസ്ക്കൂൾ. മാസത്തിൽ ഒരു വ്യാഴാഴ്ച കർബ്ബാന നൽകുന്നു. മലയാളത്തിലുള്ള ആരാധന ക്രമങ്ങൾ അവർക്ക് മനസ്സിലാക്കാൻ വിഷമമാണ്. ഇത് കേരളത്തിനു വെളിയിലുള്ള എല്ലാ ഇടവകകളിലെ കുട്ടികളുടെയും കാര്യമാണ്. നമ്മുടെ ചുരുക്കം കുട്ടികളെങ്കിലും പ്രോട്ടസ്റ്റന്റുകാരുടെ സൺഡേസ്ക്കൂളുകളിൽ പോകുന്നതായി മനസ്സിലാക്കുന്നു. മാതാപിതാക്കളുടെ നിഷ്ഠയും, തീക്ഷ്ണതയുമുണ്ടെങ്കിലേ നമ്മുടെ സൺഡേസ്ക്കൂളുകളിൽ പോകാൻ ഉത്സാഹിക്കുകയുള്ളു.

**പി.എം.ജി. സെന്ററിന്റെ ഉൽഘാടനവും കൂദാശയും:-** സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന് അഭിമാനം കൊള്ളാവുന്ന ഒരു സ്ഥാപനമാണ് വാകത്താനത്ത് പൂർത്തിയായി വരുന്ന പി.എം.ജി. സെന്റർ ഇതിന്റെ ധനശേഖരണത്തിനായി കേരളത്തിനുള്ളിലെ എല്ലാ ഭദ്രാസനങ്ങളിലെയും കുട്ടികൾ കാർഡുപിരിവ് ഊർജ്ജിതമായി നടത്തി പന്ത്രണ്ടു ലക്ഷത്തിലധികം രൂപാ സമാഹരിക്കുകയുണ്ടായി. ഇനിയും പിരിവു പൂർത്തിയാക്കാത്ത കേന്ദ്രങ്ങളുണ്ട്. പിരിവിൽ പൂർണ്ണമായി നിസ്സഹകരിച്ച ചില കേന്ദ്രങ്ങളുമുണ്ടെന്നു പറയുന്നതിൽ ഖേദമുണ്ട്. പ്രസ്ഥാനത്തിന്റെ പൊതുയോഗവും കേന്ദ്രകമ്മറ്റിയും തീരുമാനിച്ചു പ്രാവർത്തികമാക്കുന്ന ഒരു പരിപാടിയിൽ സഹകരിക്കാതെ മാറി നിൽക്കുന്നത് കൃത്യവിലോപമായി മാത്രമേ കാണാൻ കഴിയൂ. ഈദൃശകാര്യങ്ങളിൽ മനഃസാക്ഷിയും ക്രിസ്തീയ ധർമ്മവും സംഘടനാ പ്രവർത്തനങ്ങളിൽ പുലർത്തേണ്ട മാനദണ്ഡവുമാണ് നമുക്കു പ്രേരകമായിരിക്കേണ്ടത്.

ഒരു കെട്ടിടസമുച്ചയം ഉയർന്നു എന്നതുകൊണ്ട് ഒന്നുമായില്ല. അത് എപ്രകാരം സഭയ്ക്ക് പ്രയോജനപ്രദമാകുന്നു എന്നതാണ് പ്രധാനകാര്യം. അവിടം താമസയോഗ്യമാക്കുന്നതിന് ആവശ്യമായ ഫർണിച്ചറും ഉപകരണങ്ങളുമെല്ലാം ഉടൻ ഉണ്ടായേ മതിയാവൂ. സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾക്കു മാത്രമല്ല, സഭയിലെ എല്ലാ പൊതുവായ കാര്യങ്ങൾക്കും ആ സ്ഥാപനം ഉപയോഗപ്രദമാകണമെന്നാണ് പ്രതീക്ഷ.

ഉടനെ തന്നെ എക്സിക്യൂട്ടീവ് കമ്മറ്റി കൂടി ആ സ്ഥാപനത്തിന്റെ കൂദാശ, ഉൽഘാടനം, പ്രവർത്തനപരിപാടികൾ എന്നിവയെപ്പറ്റി ആലോചിച്ച് തീരുമാനങ്ങൾ എടുക്കുന്നതാണ്.

ഉയിർത്തെഴുന്നേറ്റ യേശുനാഥന്റെ സമാധാനവും പുതുജീവനും, പ്രവർത്തകരിൽ വ്യാപരിക്കട്ടെ എന്നാശംസിക്കുന്നു. ❖

---

*20-ാം പേജിൽ നിന്നു തുടർച്ച......*

ജീവിത സാധ്യതകളെക്കുറിച്ച് ഒന്നു പറഞ്ഞുനോക്കാം. ഉല്പാദനത്തിനും വിതരണത്തിനും ഉപഭോഗത്തിനും സമ്പാദനത്തിനും ഇടയിൽ ഞെരുങ്ങുന്ന അസ്തിത്വത്തിനപ്പുറം ജനനത്തിനും മരണത്തിനുമിടയിൽ ഒരു സാമൂഹികാസ്തിത്വമുണ്ടെന്ന് നമുക്കോർക്കാം. സമൂഹ ജീവിയാകുന്നതിലും ഇത്തിരി ലാഭമുണ്ടെന്നും അത് നഷ്ടങ്ങളുടെ പെരുപ്പത്തിലുണ്ടാകുന്നതാണെന്നുമൊക്കെ ഒരു തരത്തിലുള്ള വൈരുദ്ധ്യാത്മക ആത്മീയതയെക്കുറിച്ച് പറയാം. ഒരു പക്ഷെ, യുവത്വത്തിന് സമൂഹത്തെക്കുറിച്ചും പൊതു നന്മയെക്കുറിച്ചും ചിന്തിക്കാനെങ്കിലും ഒരിടം കിട്ടുമല്ലോ. ഈ നിമിഷങ്ങളിലെങ്കിലും സ്ഥാപനങ്ങളുടെ നിക്ഷിപ്ത താല്പര്യങ്ങളെക്കുറിച്ചും ജീവിതത്തിൽ അഭിനയിക്കുന്നതിനെക്കുറിച്ചും ഓർക്കാതിരിക്കുമല്ലോ! അങ്ങനെയൊടുവിൽ മതം നമ്മുടെ ആത്മാവിന്റെ സംസ്ക്കാരമായി മാറുമായിരിക്കും. ❖



# പി. എം. തോമസ് റമ്പാൻ - പുതുപ്പാടിയുടെ ആർഷ ചൈതന്യം

ആർഷഭാരത സംസ്ക്കാരത്തിന്റെയും, ആദിമ ക്രൈസ്തവ സഭയുടെ സന്യാസ ദർശനത്തിന്റെയും അതുല്യമായ കാന്തിയെ ആധുനിക ലോകത്തിൽ കർമ്മംകൊണ്ട് ശോഭിതമാക്കിയ ഋഷിതുല്യനായ ആചാര്യശ്രേഷ്ഠനായിരുന്നു 12-4-05 ചൊവ്വാഴ്ച ദിവംഗതനായ വെരി. റവ. പി. എം. തോമസ് റമ്പാൻ.

1952-ൽ വൈദിക വിദ്യാർത്ഥിയായി കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്നു. ആ വർഷം തന്നെ സെമിനാരി അദ്ധ്യാപകനായി അവിടെ പഠിപ്പിച്ചു തുടങ്ങിയ ബഹു. എം. വി. ജോർജ്ജ് ശെമ്മാശന്റെ (ഇന്നത്തെ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി) ആശയങ്ങളും, ക്ലാസ്സുകളും, പ്രാർത്ഥനാസംഗമങ്ങളും തോമസിൽ നവദർശനവും നവചൈതന്യവും സുവിശേഷ തൽപ്പരതയും ഉണ്ടാകുവാനിടയാക്കി. 1955 ആഗസ്റ്റ് 13-ാം തീയതി കോട്ടയം ഇടവകയുടെ അഭിവന്ദ്യ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തോമസിന് ശെമ്മാശൻ പട്ടം നൽകി. 1956 മുതൽ 1958 വരെ ബഹു. എം. വി. ജോർജ്ജ് ശെമ്മാശൻ സ്ഥാപിച്ച മാവേലിക്കര സുവിശേഷാലയത്തിന്റെ മാനേജരായും, സെക്രട്ടറിയായും സ്തുത്യർഹമായ രീതിയിൽ സേവനം അനുഷ്ഠിച്ചു. മാവേലിക്കരയിലും പരിസര പ്രദേശങ്ങളിലും സുവിശേഷ പ്രവർത്തനങ്ങൾ നടത്തുന്നതിൽ വളരെയധികം അദ്ദേഹം പരിശ്രമിച്ചു. 1957 മാർച്ച് മാസം 31-ാം തീയതി അഭിവന്ദ്യ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായിൽ നിന്നും കശ്ശീശാ പട്ടം സ്വീകരിച്ചു. തുടർന്ന് കുറേനാൾ അമയന്നൂർ പള്ളിയുടെയും കൊഴുവല്ലൂർ പള്ളിയുടെയും ചുമതലകൾകൂടി അച്ചൻ വഹിക്കുകയുണ്ടായി. 1957-ൽ ബഹു. എം. വി. ജോർജ്ജച്ചന്റെ നിർദ്ദേശപ്രകാരം പരിശുദ്ധ ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ പുതുപ്പാടിയിലുള്ള പ്രവർത്തനങ്ങൾക്കായി തോമസച്ചനെ നിയോഗിച്ചു. പ. ബാവായുടെ തൃക്കൈയിൽ നിന്ന് 100 രൂപ സംഭാവന വാങ്ങിക്കൊണ്ടാണ് പുതുപ്പാടിയിലേക്ക് അച്ചൻ യാത്ര തിരിച്ചത്. മണമേൽ കുടുംബക്കാർ ദാനമായി നൽകിയ 25 ഏക്കർ സ്ഥലത്ത് 1958 ആഗസ്റ്റ് 1-ാം തീയതി പുല്ലു മേഞ്ഞ ഒരു ചെറിയ ഷെഡ്ഡിൽ താമസമാക്കി പ്രവർത്തനങ്ങൾ ആരംഭിച്ചു. വന്യ മൃഗങ്ങൾ സൈ്വരവിഹാരം ചെയ്തിരുന്ന കാടു പിടിച്ചു കിടന്ന ഭൂമിയെ മലർവാടിയാക്കി തീർക്കാനുള്ള അത്യദ്ധ്വാനമായിരുന്നു പിന്നീടുള്ള നാളുകൾ. 1958 നവംബർ 16-ന് സെന്റ് പോൾസ് ബാലഭവന്റെ ആദ്യകെട്ടിടത്തിന്റെ ശിലാസ്ഥാപനം അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി നിർവ്വഹിച്ചു. 1980 മാർച്ച് 15-ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കാർമികത്വത്തിലും അഭിവന്ദ്യരായ തോമസ് മാർ തീമോത്തിയോസ്, ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ സഹകാർമ്മികത്വത്തിലും റവ. ഫാ. പി.എം. തോമസ്, റവ. ഫാ. കെ. ഐ. ഫിലിപ്പ്, റവ. ഫാ. മാത്യൂസ് ദാനിയേൽ, റവ. ഫാ. എം. ജി. പോൾ എന്നീ നാലു പേർക്ക് ആയുഷ്ക്കാല സന്യാസവ്രതം നൽകി "The Society of the Missionaries of Christ" എന്ന സന്യാസ സമൂഹത്തിന്റെ ഔദ്യോഗിക ആരംഭം കുറിച്ചു. പ്രഥമ സുപ്പീരിയറായി ബഹു. പി.എം. തോമസ് അച്ചൻ നിയമിക്കപ്പെട്ടു. 1994 സെപ്തംബർ 20-ന് പി.എം. തോമസച്ചനേയും, കെ. ഐ. ഫിലിപ്പോസച്ചനേയും പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവ റമ്പാൻമാരായി അവരോധിച്ചു.

പുതുപ്പാടിയിലുള്ള സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചർച്ച്, സെന്റ് തോമസ് കാതോലിക്കേറ്റ് സെന്റർ, മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ, എം.ജി.എം, ഹൈസ്ക്കൂൾ, സെന്റ് പോൾസ് ഇൻഡസ്ട്രിയൽ കോംപ്ലക്സ്, സെന്റ് പോൾസ് കോൺവെന്റ് & ബാലികാ ഭവനം, വൈ. എം. സി. എ., പുതുപ്പാടി ഗവ. ഹൈസ്ക്കൂൾ, തെയ്യപ്പാറ പള്ളി, വൈത്തിരി സെന്റ് മേരീസ് പള്ളി തുടങ്ങിയ അനവധി പ്രസ്ഥാനങ്ങളുടെ

# സഭാ നേതൃത്വ പരിശീലനം: ഒരു പുനഃസമർപ്പണ പ്രസ്താവന

## (2005 മെയ് 25, 26 തീയതികളിൽ കോട്ടയം വൈദിക സെമിനാരിയിൽ കൂടിയ ഫാക്കൽറ്റി വാർഷിക ധ്യാനയോഗത്തിൽ നിന്ന് ഐക്യകണ്ഠേന പുറപ്പെടുവിക്കുന്നത്)

ബഹുമാന്യരെ,

സമീപകാലത്ത് ചില സ്വകാര്യ പ്രസിദ്ധീകരണങ്ങളും വ്യക്തികളും കോട്ടയം ഓർത്തഡോക്സ് സെമിനാരിയെ കേന്ദ്രീകരിച്ചു നടത്തുന്ന പരാമർശങ്ങളിൽ, സെമിനാരി ഫാക്കൽട്ടി അംഗങ്ങളായ ഞങ്ങൾ അതീവ ദുഃഖിതരാണ്. ദൈവനാമമഹത്വത്തിനും, സഭയുടെ വളർച്ചയ്ക്കും, സെമിനാരിയുടെ പുരോഗതിക്കുമായും ദൈവാശ്രയത്തോടും, വിനയത്തോടും തുടർന്നും ശ്രമിക്കുവാൻ 2005 മെയ് 25, 26–ൽ കൂടിയ വാർഷിക ഫാക്കൽട്ടി മീറ്റിംഗിൽ പുനഃപ്രതിഷ്ഠ നടത്തിക്കൊണ്ട് ഞങ്ങൾ താഴെപ്പറയുന്ന കാര്യങ്ങൾ പ്രസ്താവിക്കുന്നു.

1. സെമിനാരിയുടെ നേതൃസ്ഥാനങ്ങളിൽ നിയമിക്കുന്നതിനും പ്രവർത്തിക്കുന്നതിനും പ. ബാവാ തിരുമനസ്സിന്റെയും പ. സുന്നഹദോസിന്റെയും തീരുമാനങ്ങൾക്കനുസൃതമായും സഭാഭരണഘടനയ്ക്കു വിധേയമായും, സെമിനാരി ഭരണഘടന, സെമിനാരി സർവ്വീസ് റൂൾസ് മുതലായവ അടിസ്ഥാനപ്പെടുത്തിയും വ്യക്തിമായ നടപടിക്രമങ്ങളുണ്ട്. നിയമിക്കുവാനും, നീക്കുവാനും ചുമതലപ്പെട്ടവർ എടുക്കുന്ന ഏതു തീരുമാനത്തെയും ഞങ്ങൾ അനുസരിക്കുന്നവരാണ്. എന്നാൽ വ്യവസ്ഥാപിതരീതികളെയും, മാനദണ്ഡങ്ങളെയും തകിടം മറിക്കുവാനുള്ള ശ്രമങ്ങൾ അരാജകത്വമേ സൃഷ്ടിക്കൂ.

2. സെമിനാരിയുടെ നിർമ്മാണ പ്രവർത്തനങ്ങളുൾപ്പെടെയുള്ള സാമ്പത്തിക ഇടപാടുകൾക്ക് കൃത്യമായ രേഖകൾ, കണക്കുബുക്കുകൾ, വൗച്ചറുകൾ, ഓഡിറ്റുറിപ്പോർട്ടുകൾ, മുതലായവ ഉണ്ട്. ഇവ ഉത്തരവാദിത്വപൂർവ്വം പരിശോധിക്കുവാൻ താല്പര്യമുള്ള സഭാംഗങ്ങൾക്ക് അതിനായി എല്ലാ സൗകര്യവും ചെയ്തു കൊടുക്കുന്നതാണ്. നൂറു ശതമാനം സുതാര്യത പാലിക്കുവാൻ ഞങ്ങൾ പ്രതിജ്ഞാബദ്ധരാണ്.

3. സഭയുടെ വിവിധ മേഖലകളിലും, സ്ഥാപനങ്ങളിലും കഴിവിനനുസരിച്ച് ശുശ്രൂഷകൾ നടത്തിക്കൊണ്ടിരിക്കുന്നവരുമാണ് ഞങ്ങൾ. വൈദിക പരിശീലനത്തിനു പുറമെ, സഭയുമായി ബന്ധപ്പെട്ട കമ്മറ്റികൾ, സൺഡേ സ്ക്കൂൾ ഉൾപ്പെടെയുള്ള ആത്മീയ പ്രസ്ഥാനങ്ങൾ, പൊതുവായ പ്രബോധന പ്രവർത്തനങ്ങൾ, ദിവ്യബോധനം, പ്രത്യാശാകൗൺസലിങ്ങ്, ശ്രുതി ആരാധനാ സംഗീതപരിശീനം, ഔദ്യോഗിക പ്രസിദ്ധീകരണങ്ങൾ മുതലായവയിൽ ഞങ്ങൾ പരസ്പരം സഹകരിച്ചു പ്രവർത്തിക്കുന്നു. അതിന് സഭാംഗങ്ങളും സഭാ നേതൃത്വവും നൽകുന്ന പ്രോത്സാഹനത്തിന് ഞങ്ങൾ നന്ദിയുള്ളവരാണ്.

4. ആരും പൂർണ്ണരല്ല എന്നതിനാൽ, തെറ്റുകൾ ബോധ്യപ്പെട്ടാൽ അവയെ തിരുത്തുവാൻ ഞങ്ങൾ സന്നദ്ധരാണ്. സഭയോടും സെമിനാരിയോടും ഉള്ള സ്നേഹത്തിൽ, തെറ്റുകൾ ചൂണ്ടിക്കാണിക്കുന്നവരെ ഞങ്ങൾ ബഹുമാനത്തോടെ സ്വാഗതം ചെയ്യുന്നു. സഭാംഗങ്ങൾ ഞങ്ങളിൽ അർപ്പിച്ചിട്ടുള്ള വിശ്വാസത്തിനും പ്രതീക്ഷക്കും അനുസൃതമായി എന്നും പ്രവർത്തിക്കുവാൻ ഞങ്ങൾ ശുഷ്ക്കാന്തിയുള്ളവരായിരിക്കും.

തേജോവധം ചെയ്യുന്നതിനും, തെറ്റുധാരണകൾക്കിടയാക്കുന്നതും, ഉത്സാഹം കെടുത്തുന്നതുമായ പ്രചാരണങ്ങൾ നടത്തുന്നതിനു പകരം, സഭയുടെ സമാധാനത്തിനും, പുരോഗതിക്കും വേണ്ടി എല്ലാവരും ചേർന്നു പ്രവർത്തിക്കുവാൻ ഇടയാകണം എന്ന് ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ആദരപൂർവ്വം,

**സെമിനാരി ഫാക്കൽട്ടി അംഗങ്ങൾ**

ഫാ. ഡോ. കെ. എം. ജോർജ്ജ് (പ്രിൻസിപ്പാൾ), ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഫാ. ഡോ. ജേക്കബ് കുര്യൻ (വൈസ് പ്രിൻസിപ്പാൾ), ഫാ. റ്റി. ജെ. ജോഷ്വാ, ഡീ. ഡോ. കെ. എ. ജോർജ്ജ്, ഫാ. ഡോ. റ്റി. ഐ. വർഗീസ്, ഫാ. സി. സി. ചെറിയാൻ, ഫാ. ഡോ. വി. പി. വർഗീസ്, ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം, ഫാ. ഡോ. ജോൺ മാത്യൂസ്, ഫാ. എം. പി. ജോർജ്ജ്, ഫാ. ഡോ. മാത്യു ബേബി, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. എം. ജോൺ പണിക്കർ, ഫാ. ജേക്കബ് മാത്യു, ഫാ. ഡോ. സാബു കുര്യാക്കോസ്, ഫാ. മാത്യുസ് ജോൺ. ❖

---

സ്ഥാപനത്തിനും പുരോഗതിക്കും വേണ്ടി ബഹു. പി.എം. തോമസ് റമ്പാച്ചൻ വഹിച്ച നേതൃത്വവും, സഹിച്ച ക്ലേശങ്ങളും ആർക്കും വിസ്മരിക്കാൻ കഴിയുന്നതല്ല. തോമസ് റമ്പാച്ചൻ ആശ്രമത്തിന്റെ ചുമതലയിലൂടെയും കെ. ഐ. ഫിലിപ്പ് റമ്പാച്ചന്റെ പ്രവർത്തനം മൂലവും 8 സംസ്ഥാനങ്ങളിലായി ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ വളരെ അഭിമാനകരമായി പ്രവർത്തിക്കുന്ന ഒരു ഡസനോളം പ്രസ്ഥാനങ്ങൾക്ക് ആരംഭം കുറിക്കുന്നതിന് സാധിച്ചു.

വന്ദ്യ റമ്പാച്ചന്റെ സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. ❖



# അഭിഷേകത്തിന്റെ അൻപതാംവാർഷികം

ജോസഫ് കാപ്പിൽ, സിറാക്യൂസ്

സിറാക്യൂസ്, ആൽബനി, കിംഗ്സ്റ്റൻ (കാനഡാ) ഇടവകകളിൽ കഴിഞ്ഞ 35 വർഷത്തിൽ പരം സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന വെ. റവ. തോമസ് പി. മുണ്ടുകുഴി കോർ എപ്പിസ്കോപ്പായുടെ പൗരോഹിത്യ സുവർണ്ണജൂബിലി മേയ് മാസം 28–29 തീയതികളിൽ Syracuse St. Thomas Orthodox ഇടവക സമുചിതമായി ആഘോഷിച്ചു. അമേരിക്കൻ ഭദ്രാസന സഹായ മെത്രാപ്പോലീത്താ സഖറിയാ മാർ നിക്കോളോവാസ് തിരുമേനി ആയിരുന്നു മുഖ്യാതിഥി. 29–നു ഞായറാഴ്ച രാവിലെ 8 മണിക്ക് ആരംഭിച്ച പ്രഭാത നമസ്ക്കാരത്തെ തുടർന്ന് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിച്ചു. തുടർന്നുള്ള ഉച്ച ഭക്ഷണത്തിനുശേഷം കൂടിയ പൊതു മീറ്റിംഗിൽ സഭാംഗങ്ങൾ വൈദികർ, രാഷ്ട്രീയ–സാമൂഹ്യ പ്രവർത്തകർ തുടങ്ങിയവർ സംബന്ധിച്ചു.

പകലോമറ്റം കുടുംബത്തിലെ പാറാങ്കൽ ശാഖയിൽ പെട്ട മുണ്ടുകുഴിയിൽ ഫീലിപ്പോസ് മത്തായിയുടെയും അന്നമ്മയുടേയും പുത്രനായി 1932 ജൂൺ 24–നു ജനിച്ച കുഞ്ഞുതോമാച്ചൻ, പ്രാഥമിക വിദ്യാഭ്യാസം കുന്നന്താനത്തും, ഹൈസ്ക്കൂൾ വിദ്യാഭ്യാസം പുതുപ്പള്ളി സെന്റ് ജോർജ്ജ് ഹൈസ്ക്കൂളിലും നടത്തിയശേഷം ചങ്ങനാശ്ശേരി എസ്.ബി. കോളജിൽ നിന്നും ബിരുദം നേടി.

1955 മേയ് മാസം 27–നു ഞായറാഴ്ച ദേവലോകം അരമന ചാപ്പലിൽ വച്ച് പ. ബാവാ തിരുമേനി ആദ്യപട്ടത്വം നൽകി. 1961–ൽ മാർ അത്താനാസ്യോസ് തിരുമേനി ബാഹ്യ കേരള ഭദ്രാസന മെത്രാപ്പോലീത്താ ആയപ്പോൾ ഭദ്രാസന ഓഫീസ് സെക്രട്ടറി ആയി നിയമിക്കപ്പെട്ടു.

1966 നവംബർ 20–നു പാലിയേക്കര സെന്റ് ജോർജ്ജ് പള്ളിയിൽ വച്ച് നിരണം ഭദ്രാസനത്തിന്റെ തോമാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ പൂർണ്ണശെമ്മാശു പട്ടം നൽകി. 1966 നവംബർ 27–നു മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത (മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ) പൗരോഹിത്യ പട്ടം നൽകി. 1981–ൽ അമേരിക്കൻ ഭദ്രാസനത്തിന്റെ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തിൽ, ബോംബെ ഭദ്രാസനത്തിന്റെ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ കോർ എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തി.

1970 മുതൽ 1990 വരെ ടൊറൊന്റോ സെന്റ് ഗ്രിഗോറിയോസ് പള്ളിയുടെ ചുമതല വഹിച്ചു. 1970 മുതൽ ഇന്നുവരേയും Syracuse St. Thomas പള്ളിയുടെ വികാരിയാണ്. 1983 മുതൽ Kingston ലും 1995 മുതൽ Alabny യിലും ആരാധന നടത്തുന്നു. 1991–ൽ Brooklyn St. Mary's പള്ളി ആരംഭിച്ച് ആദ്യ കുർബ്ബാന നടത്തി.

1981 മുതൽ 2003 വരെ അമേരിക്കൻ ഡയോസിസ് സൺഡേസ്ക്കൂൾ ഡയറക്ടർ ആയിരുന്നു. ഈ സമയത്തു പ്രസിദ്ധീകരിച്ച Our Church (4 Editions), Synopsis of Sermons and Meditations 'Trivia Booklet' 'Aeolytes' (Altar Assistansts) Manual തുടങ്ങിയ പ്രസിദ്ധീകരണങ്ങൾ വിലയേറ്റതാണ്. ഇപ്പോൾ 301 Moralistic Stories and 1001 Quotable quotes തയ്യാറാക്കിക്കൊണ്ടിരിക്കുന്നു. 25 ഓളം പ്രസിദ്ധീകരണങ്ങളുടെ ഉടമയാണ് അച്ചൻ അഭിഷിക്തനായിട്ട് അൻപതു വർഷം പൂർത്തിയാക്കുന്ന മുണ്ടുകുഴി അച്ചൻ സഭാ സാമുദായിക ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് സമയം വിനിയോഗിക്കുന്നു. അച്ചന്റെ ആരോഗ്യത്തിനും ദൈവാനുഗ്രഹത്തിനും വേണ്ടി പ്രാർത്ഥിക്കാം.

*Advt.*

# *The Contribution of the Orthodox Church in the education field is monumental* : Arjun Singh

Shri. Arjun Singh, Hon'ble Union Minister of HRD inaugurated the newly constructed 4 storied building of St. Gregorios School, situated at Gregorios Nagar, Dwaraka Sector XI on Sunday the 17th April 2005.

In his inagural address Shri. Arjun Singh, Hon'ble Union Minister of HRD recalled the invaluable contribution made by the Orthodox Church to the nation in general and the capital city in particular. In his speech he also highlighted the need for the all round development of the student compatible with the today's changing environment. Education is the birth right of every child of this nation. he emphasized the need of reducing the quantum of syllabus without compromising the quality of the studies through which a new generation can be groomed.

St. Gregorios School, founded in 1981 in honour of patron Saint Gregorios of Malankara Orthodox Church is an upcoming institution run by the Gregorian Orthodox Church Society (Regd.) in Dwaraka region. With a good infrastructure, the school creates conducive atmosphere for learning with the support of qualified and enthusiastic teachers.

The Famous architect Mr. Renjith P John designed the School Building.

# മലങ്കരസഭാ വാർത്തകൾ

## ദേവാലയ കൂദാശ



കോട്ടയം ഭദ്രാസനത്തിലെ പുതുക്കിപ്പണിത മുണ്ടത്താനം സെന്റ് ജോൺസ് ദേവാലയത്തിന്റെ കൂദാശ 2005 മെയ് മാസം 16, 17 തീയതികളിൽ ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ഈവാനിയോസിന്റെ പ്രധാന കാർമ്മികത്വത്തിലും മാത്യൂസ് മാർ സേവേറിയോസ്, ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് പിതാക്കന്മാരുടെ സഹകാർമ്മികത്വത്തിലും നടത്തപ്പെട്ടു. 1932-ൽ ആണ് ഈ ദേവാലയം സ്ഥാപിതമായത്. ഫാ. അലക്സി മാത്യൂസ് വികാരിയായി സേവനമനുഷ്ഠിക്കുന്നു.

## കൈപ്പറ്റി

പാമ്പാടി മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ സമ്പൂർണ്ണ ജീവചരിത്രമായ താബോറിലെ താപസ വര്യൻ എന്ന പുസ്തകം കൈപ്പറ്റി. ഇതുവരെ വെളിച്ചം കാണാതെ ഒട്ടധികം വിവരങ്ങൾ ഉൾക്കൊള്ളുന്ന പുസ്തകം രചിച്ചിരിക്കുന്നതു കെ. വി. മാമ്മൻ, കോട്ടയം-18 ആണ്.

## ചുമതലയേറ്റു



മഹാത്മാഗാന്ധി സർവ്വകലാശാല പരീക്ഷാ കൺട്രോളർ ആയി ഡോ. തോമസ് ജോൺ മാമ്പറ ചാർജെടുത്തു. പത്തനംതിട്ട മാക്കാംകുന്നു സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ അംഗമായ ഡോ. മാമ്പറ, പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിലെ കൊമേഴ്സ് വിഭാഗം റീഡർ, കേരള സർക്കാരിന്റെ ഹയർ സെക്കന്ററി നാഷണൽ സർവ്വീസ് സ്കീം സംസ്ഥാന പ്രോഗ്രാം കോർഡിനേറ്റർ എന്നീ നിലകളിൽ പ്രവർത്തിച്ചു വരികയായിരുന്നു.

തുമ്പമൺ ഭദ്രാസന കൗൺസിൽ മെമ്പർ, മലങ്കര ഓർത്തഡോക്സ് സഭാ കോളേജുകളുടേയും പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിന്റെയും ഗവേണിംഗ് ബോർഡ് മെമ്പർ, ഗ്രീൻസീഡ്സ് ഡയറക്ടർ എന്നീ നിലകളിൽ പ്രവർത്തിച്ചുവരുന്ന ഡോ. മാമ്പറ, പത്തനംതിട്ട മാക്കാംകുന്നു സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ട്രസ്റ്റിയായും, മധ്യ തിരുവിതാംകൂർ ഓർത്തഡോക്സ് കൺവെൻഷൻ ജനറൽ കൺവീനർ, മഹാത്മാഗാന്ധി സർവ്വകലാശാലാ അക്കാഡമിക് കൗൺസിൽ മെമ്പർ, ബോർ ഓഫ് സ്റ്റഡീസ് മെമ്പർ തുടങ്ങിയ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്. സർവ്വകലാശാലയുടെ മികച്ച എൻ.എസ്.എസ്. പ്രോഗ്രാം ഓഫീസർ ആയി തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്.

## ഡോക്ടറേറ്റ് ലഭിച്ചു



മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് ഫാ. ടി. പി. ഏലിയാസിന് Ph.D ബിരുദം ലഭിച്ചു. തീസീസിന്റെ വിഷയം The influence of East Syrian Church Missionary Enterprises in Asian Continent with Special Reference to Malabar Coast from Sixth century to sixteenth century and its Impact on Indian Society, Religious and culture മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള St. Ephrem Eccumenical Research Institute (SEERI), Kottayam കേന്ദ്രമാക്കി റവ. ഡോ. വി. പി. വർഗീസിന്റെ മേൽനോട്ടത്തിൽ നിർവ്വഹിച്ച ഗവേഷണ പഠനത്തിനാണ് സർവ്വകലാശാല ബിരുദം നൽകിയിരിക്കുന്നത്. കണ്ടനാട് ഭദ്രാസനത്തിലും ഒപ്പം മാവേലിക്കര സെ. പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ അധ്യാപകനായും പ്രവർത്തിക്കുന്നു.



അണ്ണാമല യൂണിവേഴ്സിറ്റിയിൽ നിന്നും കായിക വിദ്യാഭ്യാസത്തിൽ ജോജി എം. ഫിലിപ്പിന് ഡോക്ടറേറ്റ് ലഭിച്ചു. ഫുട്ബോൾ കായിക താരങ്ങൾക്ക് ഫുട്ബോൾ പരിശീലനത്തോടൊപ്പം കരാട്ടെ, കളരിപ്പയറ്റ് തുടങ്ങിയവ പരിശീലനം നല്കിയാലുണ്ടാകുന്ന മാറ്റങ്ങൾ മനസ്സിലാക്കുക എന്നതായിരുന്നു വിഷയം. പുതുപ്പള്ളി സെന്റ്. ജോർജ്ജ് ഇടവകാംഗമായ ജോജി കോട്ടയം ബസേലിയോസ് കോളജിൽ നിന്നും ലീവിൽ ഇപ്പോൾ കുവൈറ്റിൽ അധ്യാപകനായി സേവനമനുഷ്ടിക്കുന്നു. ഇരമല്ലൂർ കൊണ്ടോടിയ്ക്കൽ എം. പി. പോത്തന്റെ മകനാണ്. കുവൈറ്റ് മിനിസ്ട്രി ഓഫ് എഡ്യുക്കേഷനിൽ അധ്യപികയും തിരുവല്ലാ ചെത്തിപ്പുരയ്ക്കൽ പ്രൊഫ. ഏബ്രഹാം തലവടിയുടെ മകളുമായ ജ്യോതി സൂസൻ എബ്രഹാമാണ് ഭാര്യ. മക്കൾ: ജോയൽ, നോയൽ.

## തിരഞ്ഞെടുത്തു



ഏഷ്യയിലെ ക്രൈസ്തവ സഭകളുടെ ഏകോപന സമതിയായ ഹോങ്കോങ്ങ് ആസ്ഥാനമായുള്ള ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെ (CCA) എക്സിക്യൂട്ടീവ് കമ്മറ്റിയിലേക്ക്, ഓർത്തഡോക്സ് സഭാംഗമായ സൂസൻജേക്കബ് ചെന്നൈ തിരഞ്ഞെടുക്കപ്പെട്ടു. സൂസൻ നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ (NCC) എക്സിക്യൂട്ടീവ് കമ്മറ്റിയിലും അംഗമാണ്. ചെന്നൈ സെ. തോമസ് കത്തീഡ്രൽ ഇടവകാംഗമായ സൂസൻ റിട്ടയേർഡ് സീനിയർ എൻജിനീയർ കരുവാറ്റാ പറവൂപ്പറമ്പിൽ പി. വി. ജേക്കബിന്റെ ഭാര്യയും കോന്നി അയ്യം കോയിക്കൽ കുടുംബാംഗവുമാണ്.

## വൈദീക ചരമം



പത്തനാപുരം: മൗണ്ട് താബോർ ദയറാ അംഗം വന്ദ്യ ടി. എം. ശാമുവേൽ റമ്പാൻ (75) മെയ് 14-ന് അന്തരിച്ചു. മൗണ്ട് താബോർ ദയറാ സെക്രട്ടറി, സെന്റ് സ്റ്റീഫൻസ് ഹൈസ്കൂൾ, മൗണ്ട് താബോർ ട്രെയിനിംഗ് കോളേജ് അധ്യാപകൻ, തിരുച്ചി പൊന്നയ്യാ ഹയർ സെക്കൻഡറി സ്ക്കൂൾ ഹെഡ്മാസ്റ്റർ, മാത്തൂർ മൗണ്ട് താബോർ മിഷൻ ഹോസ്പിറ്റൽ അഡ്മിനിസ്ട്രേറ്റർ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളേജിന്റെ പ്രാരംഭകാലപ്രവർത്തകനാണ്. ആവണീശ്വരം സെന്റ് മേരീസ്, തേവലപ്പുറം സെന്റ് ജോർജ്, തിരുച്ചി, നെയ്‌വേലി, മധുര മുതലായ പള്ളികളിലും വികാരിയായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഗ്രന്ഥകാരനും പ്രഭാഷകനും ധ്യാനഗുരുവുമായിരുന്നു.

ശവസംസ്കാരം 17 ചൊവ്വാഴ്ച പത്തനാപുരം താബോർ ദയറായിൽ വമ്പിച്ച ജനാവലിയുടെ സാന്നിദ്ധ്യത്തിൽ നടന്നു. പ. കാതോലിക്കാ ബാവാ, നിയുക്ത കാതോലിക്കാബാവാ തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, സഖറിയാ മാർ തെയോഫിലോസ്, ഔഗേൻ മാർ ദിവന്നാസിയോസ്, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് എന്നീ വന്ദ്യ പിതാക്കന്മാരും നിരവധി റമ്പാന്മാരും വൈദികരും കന്യാസ്ത്രീകളും ശുശ്രൂഷകളിൽ പങ്കെടുത്തു.

## സെമിനാർ

ദിവ്യബോധനം 11-ാമതു ബാച്ചിന്റെ കോട്ടയം ഭദ്രാസനത്തിലെ ഒന്നാമതു സെമിനാർ സൗത്ത് പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രലിൽ വച്ച്, ജൂൺ 18 ശനി പകൽ 2-ന് നടത്തുന്നു. ദിവ്യബോധനം ഡയറക്ടർ ബഹു. റ്റി. ജെ. ജോഷാച്ചൻ ക്ലാസ്സുകൾ നയിക്കുന്നതാണ്.

## ദിവ്യബോധനം - കൊല്ലം ഭദ്രാസനം

ദിവ്യബോധന പാഠനപദ്ധതിയിൽ 2003-2005 ബാച്ചിൽ മലങ്കര അടിസ്ഥാനത്തിൽ റാങ്ക് ലഭിച്ചവർ

DOCE Ist Rank



ലാലി രാജൻ ജോൺ, സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, കരുവാറ്റ, അടൂർ

POCE IIIrd Rank



അന്നമ്മ ജെയിംസ്, സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, കൂടൽ

## MOBA 27-ാമതു വാർഷിക സമ്മേളനം

സ്വന്ത കുടുംബത്തെ നന്നായി ഭരിപ്പാൻ അറിയാത്തവർ ദൈവസഭയെ എങ്ങനെ പരിപാലിക്കും (1 തിമോത്തി. 3:5) എന്ന വിഷയം ആസ്പദമാക്കി അഖില മലങ്കര ഓർത്തഡോക്സ് ബസ്ക്യാമ്മാ സമ്മേളനം ഏപ്രിൽ 26, 27 തിയതികളിൽ പരുമലയിൽ നടന്നു. വൈസ് പ്രസിഡന്റ് ഫാ. ജോർജ് മാത്യുവിന്റെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി ഉദ്ഘാടനം നടത്തുകയും വന്ദ്യ ക്രിസ്റ്റോഫോറസ് റമ്പാൻ, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ശ്രീമതി മേരിക്കുട്ടി മാത്യൂസ് എന്നിവർ ആശംസകൾ അർപ്പിക്കുകയും ചെയ്തു.

അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി, ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ടി. പി. ഏലിയാസ്, ഫാ. മാത്യൂസ് ജോൺ, ഫാ. തോമസ് സഖറിയാ, ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ, ശ്രീമതി ജിജി ജോൺസൺ എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി.

## ഒ.വി.ബി.എസ്. 2006 'കർത്താവിൽ സന്തോഷിപ്പിൻ'

ഓർത്തഡോക്സ് വൊക്കേഷൻ ബൈബിൾ സ്ക്കൂളിന്റെ 2006-ലെ ചിന്താവിഷയം 'കർത്താവിൽ സന്തോഷിപ്പിൻ' (Rejoice in the Lord) എന്നതാണ്. ഫിലിപ്പിയ ലേഖനം 3:1 ആസ്പദമാക്കിയാണ് ചിന്താവിഷയം തെരഞ്ഞെടുത്തിരിക്കുന്നത്. ഈ വിഷയം ആസ്പദമാക്കിയുള്ള ഗാനങ്ങൾ ക്ഷണിക്കുന്നു. വിശ്വാസ സത്യങ്ങൾ പഠിപ്പിക്കുവാനും, മൂല്യബോധനത്തിനും ഉതകുന്ന ആശയങ്ങളും ഗാനങ്ങളിൽ ഉൾപ്പെടുത്താവുന്നതാണ്. ഗാനങ്ങൾ ഈണം നല്കി കാസറ്റിലാക്കി നല്കുന്നതാണ് അഭികാമ്യം. ഗാനങ്ങളും കാസറ്റുകളും ഒ.വി.ബി.എസ്. ഡയറക്ടർ, സൺഡേ സ്ക്കൂൾ ഓഫീസ്, ദേവലോകം, കോട്ടയം എന്ന വിലാസത്തിൽ ആഗസ്റ്റ് 30-നു മുമ്പു ലഭിച്ചിരിക്കണം.

## അപേക്ഷകൾ ക്ഷണിക്കുന്നു

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പുതിയ ബാച്ചിലേക്ക് അഡ്മിഷനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. ബിരുദ ധാരികളായ ഓർത്തഡോക്സ് യുവാക്കൾ അപേക്ഷിക്കുക. അപേക്ഷാ ഫോറത്തിനും പ്രോസ്പെക്ടസിനും പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം-1, എന്ന വിലാസത്തിൽ 100/- രൂപായുടെ ഡി.ഡി. സഹിതം അപേക്ഷിക്കുക. പൂരിപ്പിച്ച അപേക്ഷകൾ 2005 ജൂൺ 30-നു മുമ്പ് സെമിനാരി ഓഫീസിൽ ലഭിക്കേണ്ടതാണ്.

# Greetings on the 50th Ordination Anniversary of our Father

## VERY. REV. THOMAS P. MUNDUKUZHY COREPISCOPA



**Mrs. Achamma Thomas (Wife)**

**Vinu Thomas (Son),** Computer Engineer
**Anil Thomas (Son),** M.B.A., C.P.A.
**Bindu Thomas (Daughter-in-law)** C.A.
**Andrew Thomas (Grandson)**
**Mohan Thomas (Son),** Lawyer

**Anne Thomas (Daughter),** Computer Engineer
**Dr. Robin Mathew (Son-in-law),** Research Scientist
**Aaron Mathew (Grandson)**

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*

**THE MALANKARA SABHA**, CATHOLICATE OFFICE, KOTTAYAM-686 038



ജനക്പുരി മാർ ഗ്രീഗോറിയോസ് ഓ[illegible]ഡോക്സ് ഇടവകയുടെ മേൽനോട്ടത്തിൽ നടത്തുന്ന ദ്വാരക സെന്റ് ഗ്രീ[illegible]റിയോസ് സ്ക്കൂളിന്റെ പുതിയ കെട്ടിടം




ദ്വാരക സെ. ഗ്രീഗോറിയോസ് സ്ക്കൂൾ കെട്ടിടം ഉദ്ഘാടനം കേന്ദ്രമാനവശേഷി വികസന മന്ത്രി ശ്രീ. അർജുൻസിംഗ് നിർവ്വഹിച്ചപ്പോൾ: സ്ക്കൂൾ ചെയർമാൻ ഫാ. പി. എ. ഫിലിപ്പ്, അഭി. ഇയ്യോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, പ്രിൻസിപ്പാൾ എം. ബോയാസ്, ഡോ. ലില്ലി ജോർജ്ജ്, റവ. വൽസൻ തമ്പു, പ്രൊഫ. ജഗദീഷ് മുഖി, ധരംദേവ് സോളങ്കി എം.എൽ.എ., എന്നിവർ സമീപം.

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-